alayalam Men of Letters Series

കേരള ഭാഷാപ്രണയികൾ.



# Malayalam Men of Letters Series

## കേരള ഭാഷാപ്രണയികൾ.

൧. മഹാകവി വി. സി. ബാലകൃഷ്ണപ്പണിക്കർ.



ഗ്രന്ഥകർത്താ

കുന്നത്തു ജനാർദ്ദനമേനോൻ.

വി. വി. പ്രസിദ്ധീകരണശാല,

തിരുവനന്തപുരം.

# പ്രസ്താവന

ഇംഗ്ലീഷു ഭാഷാപ്രണയികളുടെ ജീവചരിത്രങ്ങൾ ഏതാണ്ടു് ഒരേ തോതനുസരിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ളതും ആ ഗ്രന്ഥപരമ്പരയ്ക്കു (English men of letters series) ഇംഗ്ലീഷുഭാഷ പ്രചാരമുള്ള ദിക്കുകളിലൊക്കെ പണ്ഡിതന്മാരുടെ അഭിനന്ദനം സിദ്ധിച്ചിട്ടുള്ളതുമാകുന്നു. അതേ രീതിയിൽ ത്തന്നെ മലയാളസാഹിത്യകാരന്മാരുടെ ജീവചരിത്രങ്ങൾ എഴുതിപ്രസിദ്ധപ്പെടുത്തണമെന്നു് കേരള സാഹിത്യപരിഷത്തിന്റെ എല്ലാ യോഗങ്ങളിൽവച്ചും പാസ്സാക്കീട്ടുള്ളതാണു്. എന്നാൽ ആ നിശ്ചയം പ്രായോഗികമായി കാണാത്തതുകൊണ്ടു് ഏതാനും പ്രസിദ്ധന്മാരായ സാഹിത്യകാരന്മാരുടെ ജീവചരിത്രങ്ങൾ ഞങ്ങൾ പ്രസിദ്ധപ്പെടുത്തി തുടങ്ങിയിരിക്കുന്നു.

ഒരു കവികോകിലമായി പ്രശോഭിച്ചിരുന്ന ബാലകൃഷ്ണപ്പണിക്കരെപ്പററി ശരിയായ വിവരങ്ങൾ അറിവുള്ളവർ അധികംപേർ ഇന്നു ജീവിച്ചിരിപ്പുള്ളതായിതോന്നുന്നില്ല. കാവ്യലക്ഷണങ്ങൾ എല്ലാംതികഞ്ഞ മഹാകാവ്യങ്ങൾ നിർമ്മിക്കാതെയും നിരർത്ഥകങ്ങളായ പദങ്ങൾ അടുക്കിവച്ചു, കേക കാകളി വൃത്തങ്ങളിൽ ററാഗ്രർ പ്രസ്ഥാനമെന്ന നാട്യത്തിൽ ഖണ്ഡകൃതികൾ എഴുതാതെ

യും, രണ്ടേ രണ്ടു ഖണ്ഡകാവ്യങ്ങൾ മാത്രം—കരുണരസപ്രധാനമായ 'വിലാപവും' ആത്മചിന്താപരമായ 'വിശ്വരൂപ'വും—രചിച്ചു വലിയ നേട്ടം നേടിയ ബാലകൃഷ്ണപ്പണിക്കരുടെ ജയപതാക മലയാളസാഹിത്യമുള്ളിടത്തോളം കാലം പാറന്നുകൊണ്ടു തന്നെയിരിക്കും. തന്റെ ജീവിതകാലത്തു തന്നെ പുകഴ്ത്താനൊ വാഴ്ത്താനൊ ആരുമുണ്ടായിരുന്നില്ല; ശരിതന്നെ. എന്തു വേണ്ടൂ; ഇന്നിതാ മഹാകവികളുടെ കൂട്ടത്തിൽ പണിക്കർ മുന്നണിയിൽത്തന്നെ നിലകൊള്ളുന്നു. തന്റെ കയ്യിൽ ഒരു ചിമിഴിനകത്തു രണ്ടു രത്നങ്ങൾ മാത്രം. അവ നിരത്തിവച്ചാൽ മഹാകാവ്യങ്ങളടങ്ങിയ ഭാണ്ഡവും പേറിക്കൊണ്ടു നടക്കുന്ന മഹാകവികൾ തലതാഴ്ത്തി പിറകോട്ടു പോകാനേ തരമുള്ളൂ.

വാസനാവൈഭവത്തെ വിദ്യകൊണ്ടും സഹവാസം കൊണ്ടും വികസിപ്പിച്ചു തന്റെ കവിഹൃദയത്തിൽക്കൂടി തള്ളിവിട്ടിട്ടുള്ള കാവ്യമുത്തുകൾ കൈരളിയുടെ കണ്ഠത്തിൽ ചാർത്തിയതിന്റെശേഷം ചെറുപ്പത്തിൽത്തന്നെ ഐഹികജീവിതം വെടിഞ്ഞ ഈ മഹാകവി കൈരളിയെ എന്നേക്കുമായി ദുഃഖസാഗരത്തിൽ നിമഗ്നയാക്കിയിരിക്കുകയാണ്.

ഈ മഹാത്മാവിന്റെ ആത്മമിത്രമായി ഏതാനും കൊല്ലങ്ങൾ തന്റെ കൂടെ "ചുററിയടിച്ചു" നടന്ന ശ്രീമാൻ ജനാർദ്ദനമേനോനേക്കാൾ തന്റെ ചരിതത്തെപ്പററി എഴുതുവാൻ യോഗ്യതയുള്ള ആൾ ഇന്നു കേരളത്തിലുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹം ആ കൃത്യം സ

ന്തോഷത്തോടെ നിറവേററിയതിൽ അദ്ദേഹത്തോടു ള്ള നന്ദിയിവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

കേരളഭാഷാപ്രണയികൾ എന്ന ഗ്രന്ഥസമുച്ചയത്തിന കേരളത്തിലെ ഭാഷാപ്രണയികളുടെ അഭിനന്ദനം ഉണ്ടാകുമെന്നുള്ള പ്രത്യാശയോടുകൂടി പൊതുജനസമക്ഷം ഇതിനെ സമപ്പിച്ചുകൊള്ളുന്നു.

പ്രസാധകന്മാർ.



# ബാലകൃഷ്ണപ്പണിക്കർ.

"അഗാധമായ ബുദ്ധിയും അതിന്നനുസരിച്ച് വാസനയുമുള്ള ഈ കവി കുറച്ചുകാലംകൂടി ജീവിച്ചിരുന്നുവെങ്കിൽ പലതരത്തിലായി പ്രകൃതിയുടെ ചില ചിത്രങ്ങളും ഇനിയും നമുക്ക് കിട്ടുമായിരുന്നു; എന്നാൽ, ചിത്രനിൎമ്മാണചാതുരിയിൽ ഇന്നു ചിലൎക്കുള്ള സ്ഥാനം വാദഗ്രസ്തമാവാനും ഇടവരുമായിരുന്നു" എന്നു് സുഹൃത്തുക്കൾക്കേവൎക്കും വിഷാദം ചേൎത്തുകൊണ്ടാണു് വി. സി. ബാലകൃഷ്ണപ്പണിക്കർ ലോകരംഗത്തിൽ നിന്നു് തിരോധാനംചെയ്തതു്. ആകപ്പാടെ, ഒമ്പതു സംവത്സരം മാത്രമേ ബാലകൃഷ്ണപ്പണിക്കർ സാഹിതീനന്ദനത്തിൽ വിഹരിക്കയുണ്ടായുള്ളു. പതിനാറാമത്തെ വയസ്സിൽ ആ ബാലൻ അന്നത്തേ വിദ്വജ്ജനത്തിന്നു് സുസമ്മതനായി സാഹിത്യകൎത്തൃത്വത്തിന്നു് ആളായിയെന്നതു് ഇന്നുമിങ്ങത്ഭുതംതന്നെ. വിമൎശകൻ, പദ്യഗദ്യകാരൻ, പ്രസംഗകൻ, പത്രപ്രവൎത്തകൻ, ദേശാഭിമാനി എന്നിങ്ങിനെ പഞ്ചമുഖനായി ആ കവിരത്നം ബഹുജനതയിൽനിന്നു അനന്യസുലഭമായി പ്രശംസയെ നിരന്തരമേറ്റു്, മഹാജനതയിൽ അധികമധികം ആശയെ വളൎത്തി ഇരുപത്താറാമത്തേ വയസ്സിൽ ഇനിയിങ്ങില്ലാതായതു്, അഹോ, ഓൎക്കുന്തോറും ഇന്നുമാൎക്കും ശോകവൎദ്ധകമാണു്. ബാലകൃഷ്ണപ്പണിക്കർ ഈ ഒമ്പതുകൊല്ലം

കൊണ്ടു് എന്നെന്നും നിലനില്ക്കുന്ന യശസ്സാണു് കേരളത്തിൽ നേടിയിരിക്കുന്നതു്. അദ്ദേഹത്തിന്റെ കൃതികളിൽ അല്പംമാത്രമേ നമുക്കിന്നു് കൈക്കലായിട്ടുള്ളുവെങ്കിലും, സാഹിത്യസുധാമയമായ ആ സ്വല്പവിഭവം പിന്നെയും പിന്നെയും നവംനവം രുചിപ്രദമായി അവികലം വൎത്തിക്കുന്നു. ചെറിയൊരു വിലാപംകൊണ്ടു് ശാശ്വതയശസ്വിയായ്ത്തീൎന്ന ആ പാശ്ചാത്യകവിയായ ഗ്രേയിനെ ബാലകൃഷ്ണപ്പണിക്കർ അതിശയിച്ചിട്ടുണ്ടു്. കരുണപൂൎണ്ണമായ വിലാപത്തിൽക്കൂടി വിശ്വരൂപം ദൎശിച്ച സാക്ഷാൽ കവിയാണദ്ദേഹം. കൈരളിയെ സുന്ദരമായ പുതുക്കോപ്പുകൾകൊണ്ടു് കമനീയയാക്കുവാൻ മാമൂലിനോടു്, ഇടഞ്ഞുനില്ക്കുന്നതിന്നു് ബാലകൃഷ്ണപ്പണിക്കർ ധീരനായി മുന്നണി കയറിയെന്നതു് അദ്ദേഹത്തിന്റെ വൎദ്ധമാനമായ കീൎത്തിക്കു് സവിശേഷമായ ഭൂഷണമാണു്.

പണ്ടു് മഹാ തേജോനിധിയായി മലനാടാകെ സമുജ്വലിച്ച നെടിയിരുപ്പിന്നു് വക്ഷഃപ്രദേശമാണു് ഏറനാടു്. പ്രകൃതിയുടെ നൈസൎഗ്ഗികമായ മനോഹാരിത്വം—പ്രകൃതിവൈചിത്ര്യത്തിന്റെ സ്വാഭാവികമായ വൈവിധ്യം ഇത്ര ധാരാളമായി കേരളത്തിൽ ഏറനാട്ടിലെപ്പോലെ മറ്റെറങ്ങാനുമുണ്ടോ എന്നുസംശയമാണു്. പ്രകൃതിയുടെ നാനാരൂപേണയുള്ള നൈസൎഗ്ഗികവിലാസത്തിന്നു് ഇന്നും ഏറനാടാണു കേരളത്തിന്നു കലവറ. പരിഷ്കൃതിയെന്ന കൃത്രിമമൂൎത്തിക്കു് അത്രയധികമായൊന്നും ഇപ്പോഴും ആ നാട്ടിനെ ബാധിക്കുവാൻ കഴിഞ്ഞിട്ടില്ല. വികടമായ ജീവിതഗതിക്കു സ്വഭാവേന നിദൎ

നമായി അങ്ങിനെ ദേശികഭാവത്തോടെയാണ് ആ നാട്ടിൻെറ കുന്നും കുഴിയും കാടും മേടുമായുള്ള കിടപ്പ്. പക്ഷിമൃഗാദികളും വൃക്ഷലതാദികളും സമൃദ്ധമായ തുഷ്ടിയും പുഷ്ടിയും അങ്ങേല്ക്കുന്നു. അവിടത്തെ മണ്ണാവട്ടെ, പരന്തപന്മാരുടെ വിക്രാന്തചരിതത്തെ ശോണിതലേഖനം ചെയ്തിട്ടുള്ളതാണ്. വിണ്ണോ, സാക്ഷാൽ എഴുത്തച്ഛനടക്കപ്പെടെ പല വിശ്രുത കവികളുടേയും ദിവ്യാലാപപ്രസരത്താൽ മനോമോഹനം. ഇങ്ങിനെയിത്രയും സൌന്ദര്യസൌഭാഗ്യമായ മൂർത്തിയായ ദേശമാണ് ബാലകൃഷ്ണപ്പണിക്കരെ കൈരളിയുടെ അനർഘരത്നമായി പ്രസവിച്ചതു്.

വിക്രമംകൊണ്ടു് വിഖ്യാതികൊണ്ടിരുന്ന ചേറനാടു കാലഗതിയാൽ ഏറനാട്ടിൽ അടങ്ങിയിരിക്കയാണിപ്പോൾ. ചേറനാട്ടിൽ ജനപദമുഖ്യമായിരുന്ന ഊരകം ഇപ്പോൾ വെറുമൊരു ഉൾനാടായി മാറിയിരിക്കുന്നു. നാടായിട്ടത്ര വെളുക്കാതേയും കാടായിട്ടത്ര കറുക്കാതേയും ശീതോഷ്ണസന്ധിയിൽ പ്രശാന്തരമണീയമായി പ്രകൃതിവിലാസം പൂണ്ട ഭൂഭാഗത്തിൻെറ ഇടയിലാണ് ഊരകത്തിൻെറ കിടപ്പ്. അവിടെ, സ്ഥാനമാനങ്ങൾകൊണ്ടു് സമ്പന്നമായ വെള്ളാട്ടു് ചെമ്പലശ്ശേരിവീട്ടിൽ 1064-ാമാണ്ടു് കുംഭമാസത്തിലൊരുനാൾ ഉണ്ണി പിറന്ന കോലാഹലകുതൂഹലമാണ്. ദ്രോണപ്രഭാവത്തോടെ വാണ പൂർവ്വികന്മാരിൽനിന്നു് അസുലഭമായ ആഭിജാത്യം പകന്ന കപ്പേടത്തു് കൃഷ്ണനുണ്ണിനായർ തനിക്കുണ്ടായ ഈ പുത്രലാഭത്താൽ തൻെറയും പത്നിയുടേയും മാനധനാഢ്യമായി വിളികൊണ്ട തറവാടുകൾക്കു് അസ്തമ

യാനന്തരം ഒളികിട്ടുവാനായി, ഭാഗ്യത്താൽ, കെടാവിളക്കു കൊളുത്തുകയാണുണ്ടായതു്. ഭാവത്തിന്നു് ഇനിയങ്ങോട്ടാകെ നാശമാണെന്നു കണ്ടു് നാമത്തിന്നെങ്കിലും നിലകിട്ടട്ടേയെന്നു തപിക്കയാൽ ആ തറവാടുകൾക്കു് ദൈവം നൽകിയ അനുഗ്രഹമായിട്ടാണു് ആ ഉണ്ണിയെ, പിൽക്കാലത്തെ അനുഭവങ്ങളാൽ ആക്കം കരുതേണ്ടി വന്നിരിക്കുന്നതു്. ആ ഉണ്ണി—പ്രതിഭാശാലിയായ ബാലകൃഷ്ണപ്പണിക്കർ കപ്പെടത്തെയും, വെള്ളാട്ടു ചെമ്പലശ്ശേരിയേയും—അതുരണ്ടും ദുഷ്കാലകാഠിന്യത്താൽ ഇങ്ങേ അററം ഇടിഞ്ഞിട്ടും കേരളീയരെ ഇന്നും സാഭിമാനം സ്മരിപ്പിക്കുന്നുണ്ടല്ലോ.

പൂർവ്വികന്മാരിൽനിന്നു് ആഭിജാത്യമെന്നപോലെ വിത്തവത്വം ബാലകൃഷ്ണന്നു് കിട്ടുകയുണ്ടായില്ല. അതുകൊണ്ടു് ആ കുട്ടി വിനീതാവസ്ഥയിൽ വളരുമാറായി. വിത്തമദംകൊണ്ടു പിത്തളമാവാത്ത സാമാന്യജനതയിൽ, അനുകൃതികൊണ്ടു് ലോഭിതമാവാത്ത പരമ്പരാചാരത്തിൽ, ആലസ്യത്താൽ പരവശമാവാത്ത നിസർഗ്ഗജപ്രകൃതിയിൽ ബാലകൃഷ്ണൻ വിളയാടി. കർത്തവ്യകർമ്മാധീനമായ സാധുജനജീവിതം വിമതാവേശത്താൽ ദുർബ്ബലമെങ്കിലും ആസ്തികത്വത്താൽ ദിവ്യസുന്ദരമായി ബാലകൃഷ്ണൻെറ ഇന്ദ്രിയങ്ങൾക്കു് വിഷയീഭവിച്ചു. പൈതൃകമായി നാണ്യമല്ലാ പുണ്യമാണു് ബാലകൃഷ്ണൻ സംപ്രീതിയോടെ ഭുജിച്ചുപോന്നതു്.

നവസൃഷ്ടികളായ സ്കൂളും മാസ്റ്റർമാരും പരദാസ്യത്തിൻെറ കത്തിവെയ്ലിന്നു അന്നേക്കു് ആ നാട്ടിൽ എത്തുന്നെടത്തോളമായിട്ടില്ല. വിദ്യാനന്ദനത്തിൽ വാസനാ

സ്വരൂപം വിഹരിക്കുന്നതിന്നു് ശിഷ്യജനത്തെ ആളാക്കുന്ന ആ കുലപതിപാരമ്പര്യം അന്നു് അതികൃശവും അതിദുർബ്ബലവുമായിട്ടെങ്കിലും അവശേഷിച്ചിരുന്നു. ഇന്ദ്രിയങ്ങൾക്കല്ലാ മനസ്സിന്നാണു് ആ ആശാന്മാർ അഭ്യാസം നൽകിയിരുന്നതു്. പ്രാകൃതഭാഷയിൽനിന്നുയന്നു് നാഗരഭാഷയിൽ പ്രവേശിച്ചു് അങ്ങിനെ യഥാശക്തി ദ്വിജത്വം പ്രാപിക്കുവാൻ തക്കവണ്ണം ശിഷ്യജനഹൃദയത്തിൽ ആവുന്നെടത്തോളം വകയുണ്ടാക്കിക്കൊടുക്കുകയെന്ന ആ പൂർവ്വികമായ അധ്യയനസമ്പ്രദായം ബാലകൃഷ്ണന്നു് അക്കാലത്തു് ഒട്ടെങ്കിലും രുചിക്കുവാൻ കിട്ടി. ഭാഷയെ വിശേഷേണ വ്യാകരണം ചെയ്യാനുള്ള സൂത്രങ്ങൾ അല്പാല്പം കണ്ടുതുടങ്ങിയപ്പോഴേക്കുതന്നെ പ്രതിഭാശാലിയായ ആ ബാലൻ വാസനാബലംകൊണ്ടു് കൌതുകമാമ്മാറു് സൃഷ്ടികർമ്മത്തിൽ പ്രവേശിച്ചു. അമരത്വം നേടിയ ആ കോശവും, സിദ്ധമായിത്തീന്ന ആ രൂപവും ബാലകൃഷ്ണൻ കണ്ടതോടുകൂടി ഇനിയങ്ങോട്ടു് സ്വന്തം നേട്ടം ആവാമെന്നായി. ജനിച്ചിട്ടു് പന്തീരാണ്ടു കഴിയുംമുമ്പേ ആ ഗ്രാമീണകുമാരനിൽനിന്നു് സാഹിതീദേവിയുടെ നൂപുരശിഞ്ജിതം കളമൃദുവായി് കേൾക്കായ്വന്നു. കവിത്വത്തിൽ കുലപാരമ്പര്യമോ, കവികളോടു് സമ്പക്കമോ, നവംനവമായ കാവ്യവിലാസങ്ങളിൽ കണ്ണെത്തലോ ഉണ്ടാവാത്ത വെറും ഉൾനാട്ടിലേ ഈ ബാലനിൽ ഇത്രയും ചെറുപ്പത്തിൽ സ്വയമുണ്ടായ്വന്ന ഈ സാഹിതീസൌന്ദര്യലഹരി അന്നു് ആ ഗ്രാമീണന്മാർ വികൃതിയായി നിരസിച്ചിരിക്കാമെങ്കിലും ഇന്നു് കേരളഭാഷാഗമത്തിൽ അതൊരു അത്ഭുതസംഭവമാണു്.

സരസ്വതീപ്രസാദം തന്റെ പുത്രനിൽ ദൈവാൽ പുലരുന്നുവെന്നു് മതിമാനായ കൃഷ്ണനുണ്ണിനായർ കണ്ടറിഞ്ഞു. പരസേവനം കൊണ്ടു് നേടാവുന്ന ആ പണത്തെക്കാൾ, സാഹിതീസേവനം കൊണ്ടു് സിദ്ധമാകുന്ന ആ ഗുണമാണു് ത്രൈലോക്യം ഉൽകൃഷ്ടമെന്നു് അദ്ദേഹം ഗ്രഹിച്ചിട്ടുണ്ടു്. പ്രതിഭാവിലാസത്തെ താന്തോന്നിത്തമെന്നു് സംഭ്രമിച്ചു് അദ്ദേഹം പ്രതിരോധിക്കയല്ലാ ചെയ്തതു്. സാഹിതീസൌധത്തിൽ നാണ്യത്തിന്നു് ഒലിയില്ലല്ലോ എന്നു് അദ്ദേഹം പേടിക്കയുമുണ്ടായില്ല. തന്റെ ഏകപുത്രൻ തന്റെ മടിയിൽനിന്നു് എഴുന്നേററു് സാഹിതിയുടെ മടിയിലേക്കു് നടകൊള്ളുന്നതു കണ്ടതിൽ, ബഹുജനകാര്യാർത്ഥം ഇത്രയും ത്യാഗം തനിക്കു സാധിച്ചുവല്ലോ എന്നു് ചരിതാർത്ഥനാകയാണു് സ്വാർത്ഥലോഭിതനല്ലാത്ത കൃഷ്ണനുണ്ണിനായർക്കു് ഉണ്ടായതു്. സാഹിതീപദത്തിൽ മകന്റെ ഉപരിപഠനത്തിന്നു് ആ വിദ്യോചോദിതൻ വിചികീർഷുവായി.

ഭാഷാലോകത്തിൽ ഉദാരചരിതനായ മാനവിക്രമ ഏട്ടൻതമ്പുരാൻ, കേരളത്തിലേ ഭോജരാജാവെന്നു് അന്നു് പരികീർത്തിതനായി വാഴുകയാണു്. അന്നു് എന്നു് എന്തിന്നു്! ഭാഷാവിലാസത്തിൽ അത്രയും രസജ്ഞനായി, അത്രയും ഉദാരശീലനായി, അത്രയും സജ്ജനാനുകമ്പിയായി പ്രാഭവം വായ്പിക്കുന്നതിന്നു് പിന്നെയെങ്ങോ, ഇന്നുമാരോ! കേരളവർമ്മവലിയകോയിത്തമ്പുരാൻ, മാനവിക്രമ ഏട്ടൻ തമ്പുരാൻ, കടത്തനാട്ടു് ഉദയവർമ്മത്തമ്പുരാൻ എന്നീ മൂന്നു വിദ്വന്മണികൾ കേരളപ്രഭുകലത്തിന്നു് നേടിക്കൊടുത്തയശസ്സു

ത്രയെത്ര! അതു് മറക്കുകയോമറയ്ക്കുകയോ ആക്കമാകാ ചെയ്യുവാൻ. സാഹിത്യലോകത്തിൽ ധാതാവെന്നപോലെ ദാതാവുമായിട്ടാണു് ഏട്ടൻ തമ്പുരാൻ പ്രശോഭിച്ചതു്. ലക്ഷ്മീവാനും വാണീദാസനുമായ ആ അഭയദാതാവിന്നു് അക്ഷരം ചെല്ലുന്നേടത്തെല്ലാം കീത്തിയുമുണ്ടാകുന്നു.

ചെറുകിണറുകളെക്കൊണ്ടൊന്നും ശമിക്കാവുന്നതല്ലാ മകൻെറ ദാഹം. ഇതാ ഉണ്ടല്ലോ സാധുജനങ്ങൾക്കേവക്കും നിർഭയം ചെന്നു പരിസേവനം ചെയ്യാവുന്ന പുണ്യതടാകം. നേരേ അങ്ങോട്ടേക്കു് കൃഷ്ണനുണ്ണിനായർ മകനേ വിട്ടു. വാത്സല്യാർദ്രനായ ഏട്ടൻ തമ്പുരാൻ ആ ബാലപ്രതിഭാധോരണിയാൽ ഉൽഫുല്ലനേത്രനായി ബാലകൃഷ്ണനെ ശിഷ്യനായി അംഗീകരിക്ക ഉടനുണ്ടായി. വിദ്യാവിലാസത്തെക്കാൾ പണ്ഡിതന്മാക്കു് എന്തുണ്ടധികം മോഹനം! സഹൃദയാഗ്രേസരനായ ഏട്ടൻ തമ്പുരാന്നു് അനുഗൃഹീതകവികുമാരനായ ബാലകൃഷ്ണൻ അരുമയായുള്ള സാഹിത്യക്കൊഞ്ചലാൽ കണ്ണിലുണ്ണിയാകുന്നതിൽ അത്ഭുതമെന്തുണ്ടു്! പുത്രന്മാക്കിടയിൽ അദ്ദേഹത്തിന്നു് ബാലകൃഷ്ണനുമായി. കുലരൂപങ്ങൾക്കുണ്ടോ ശീലത്തെ അതിശയിക്കുവാൻ കെല്പോ, കോപ്പോ?

സംസ്കൃതത്തിലേക്കും ഇംഗ്ലീഷിലേക്കും ബാലകൃഷ്ണന്നു് അവിടെവെച്ചു വാതിൽ തുറന്നുകിട്ടി. അതിന്നു ആ മതിബലന്നു് ഋതുചക്രത്തെ മൂന്നോ നാലോ വട്ടം ഉരുട്ടുകയേ വേണ്ടിവന്നുള്ളൂ. അരുചിയോ, അജീർണ്ണമോ അലംഭാവമോ വിദ്യാവിഷയത്തിൽ ബാലകൃഷ്ണന്നില്ല. ആവണക്കെണ്ണയെന്നപോലെ മിണുപ്പോടെയല്ലാ,

പൂന്തേനെന്നപോലെ ഇനിപ്പോടെയാണ് ഗുരുപദേശങ്ങളെ ആ വിദ്യാൎത്ഥി ഉൾച്ചേൎപ്പെടുത്തിയതു്. ഗുരുവിൽനിന്നു് അന്നന്നു വിളമ്പിക്കിട്ടുന്നതിൽ അല്പമെങ്കിലും എച്ചിലാക്കിയിടുകയോ, പിന്നേക്കെന്നു മാററിവെക്കയോ ആ വിശാലഹൃദയനു ചെയ്യേണ്ടിവന്നില്ല. മഹാനിധിയിൽ കുറവോ തടവോ കൂടാതെ കൈയാളുവാൻ കഴിഞ്ഞിട്ടും, വിദ്യാവിഷയത്തിൽ പെരുവയറനായ ആ കുട്ടിക്കു വിശപ്പടങ്ങിയില്ലപോൽ. ഇനി വല്ലതുമുണ്ടോ എങ്ങാനുമെന്നു് ആ ജിജ്ഞാസു ഇടയ്ക്കിടെ ചുററുപാടും നോക്കുകയെന്നായി. ഗുരുപുത്രൻ ശിക്ഷണാധീനനായി ഇംഗ്ലീഷ് ഭാഷയെ തന്നിലേക്കു കിറഞ്ഞുവലിക്കുകയാണപ്പോൾ. ഗുരുസന്നിധിയിൽ സംസ്കൃതകാവ്യവിചാരം ചെയ്യുന്ന ബാലകൃഷ്ണനു് ഗുരുപുത്രൻെറ ആ പുത്തൻ പയററലിൽ കൌതുകമുണ്ടായി. അങ്ങിനെ സാഹചൎയ്യംകൊണ്ടു നമ്മുടെ കഥാപുരുഷൻ പതിനാറുവയസ്സ് തികയുംമുമ്പേതന്നെ ഇംഗ്ലീഷ് ഭാഷയും പരിചിതമാക്കി. ആ ഇംഗ്ലീഷ് യോഗത്താൽ, ബാലകൃഷ്ണൻ നേടിയ സംസ്കൃതസമ്പത്തെല്ലാം കാലോചിതം വ്യാപാരത്തിലേക്കു് ഇറങ്ങുകയെന്നായി.

വാങ്ങുന്നതു വാങ്ങുന്നതു് കൊടുത്തുകൊടുത്തുകൊണ്ടു് അങ്ങിനെ അത്ഭുതാവഹമായ വിദ്യാൎത്ഥിജീവിതമാണു് ബാലകൃഷ്ണനുണ്ടായതു്. ഗ്രഹിക്കുന്നതേതിനും മാനസികമായ തന്മയത്വം ആ ഋജുബുദ്ധിയിൽ ഭവിപ്പൂതായി. സാഹിതീവിഭവത്തിൽ ബാലകൃഷ്ണഹൃദയം സ്പൎശിച്ചാൽ അതു മനോജ്ഞമായി പുതിയൊരു രൂപം കൈക്കൊണ്ടു വിളങ്ങും. അതുകൊണ്ടു്, അറിയുകയും

അറിയിക്കുകയും,— രസിക്കയും രസിപ്പിക്കയും ഒരേ കാലത്തു് ആ വിദ്യാൎത്ഥിക്കു് ചെയ്യാവതായി. അങ്ങിനെ ഈ ഉത്തമശിഷ്യൻ മാനവിക്രമരാജാവിന്റെ മുരളിയെന്നപോലെ അന്നു് വിളികൊണ്ടു. ഒറ്റശ്ലോകങ്ങളും ഖണ്ഡകൃതികളും ആ കുമാരനിൽനിന്നു് സുലഭമായും സുന്ദരമായും പൊഴിഞ്ഞു തുടങ്ങി. തനിക്കു് അടവുകൾ പയറ്റുവാൻ കിട്ടിയ കളരിയെത്തന്നെ, അതിന്റെ ഗൌരവത്തിന്നു് ഒട്ടും ലോപമുണ്ടാവാത്തവണ്ണം, വിജിഗീഷുവായ്നിന്നു പോരാടുവാൻ ബാലകൃഷ്ണൻ കരുമാക്കി. ഇതു കണ്ടു് അന്നത്തെ കേരളവിദ്വല്ലോചനം വിസ്മയത്താൽ ഉൽഫുല്ലമായിട്ടുണ്ടു്. അനിരുദ്ധവിക്രമത്തോടെ ആ മാനവിക്രമശിഷ്യൻ സാഹിത്യരംഗത്തിലേക്കു് തിരനീക്കുന്നതു കണ്ടു് ഇങ്ങെങ്ങും അന്നു് ഹർഷാരവമേ ഉണ്ടായുള്ളൂ.

സുമനസ്സമാഗമത്താൽ അന്നു് ഏട്ടൻതമ്പുരാന്റെ കൊട്ടാരത്തിൽ സുധൎമ്മയെ കാണുകയായി. മാനവിക്രമസന്നിധിക്കു് സഹൃദയസമ്മേളനമാണു് ജീവിക. പദ്യകാരന്മാർ, ഗദ്യമെഴുത്തുകാർ, പത്രപ്രവൎത്തകന്മാർ എന്നിവരുൾപ്പെടെയുള്ള വിദ്വജ്ജനത്തെ ഒറ്റയ്ക്കും ഒരുമിച്ചും ആ ഭോജരാജപ്രതിമന്റെ ഉദാരദാക്ഷിണ്യം അങ്ങോട്ടേയ്ക്കു് തിഥിപോലുമില്ലാതെ ആകൎഷിച്ചുപോന്നു. അവരുമായുള്ള കൂടിക്കഴിയലാൽ കേരളസാഹിതിയുടെ അന്നത്തെ ആകപ്പാടെയുള്ള അവസ്ഥ ബാലകൃഷ്ണന്നു് ശരിക്കു കാണുവാൻ കഴിഞ്ഞു. ആ ബാലഹൃദയം അതോടുകൂടി അത്രയും പൊക്കത്തിലേയ്ക്കു് ഉയൎന്നുന്നുകയും ചെയ്തു. വയസ്സുകൊണ്ടു ബാലനെങ്കിലും

വിദ്യകൊണ്ടു് വൃദ്ധനായി അന്ന ബാലകൃഷ്ണൻ പ്രകാശി പ്പിച്ച വാക്പാടവത്താൽ അഷ്ടാവക്രസ്മരണ കൊള്ളാത്തവർ ആ സഹൃദയലോകത്തിൽ ആരുമില്ല. തുവൽ കൈയനായി ബാലകൃഷ്ണൻ ഇടഞ്ഞുവരുന്നതു കണ്ടാൽ നടുക്കംകൊള്ളാതെ അന്നില്ലാ സാഹിത്യവീരനൊരാളം. അതുകൊണ്ടു് വയോവൃദ്ധന്മാരായ വിഖ്യാതപണ്ഡിതന്മാർപോലും ആ കൊച്ചുചെറുക്കനെ നിമ്മത്സരം മാനിക്കുകയെന്നായി. ഇന്നു് കേരളഭാഷാലോകത്തിലെ ചക്രവത്തിപദത്തിന്നു സവ്വഥാ അർഹനായ ഉള്ളൂരും, സാഹിതീദേവിയെ ദിവ്യഭൂഷണങ്ങളാൽ സമ്മോഹനയാക്കുന്നതിൽ അന്യാദൃശനൈപുണ്യം കൂടിയ കവിസാവ്വഭൌമനായ വള്ളത്തോളും മറവുംതാഴെ കൂപ്പിയൊതുങ്ങിനില്ക്കവേ, കേവലം വിദ്യാത്ഥിക്കൊച്ചനായ ബാലകൃഷ്ണൻ സാഹിത്യകുടുംബത്തിൽ വിക്രാന്തചരിതരായ കാരണവന്മാക്കിടയിൽ മണിത്തളത്തിൽകയറിയിരുന്നു് കലവറയിലേക്കു് വിഭവങ്ങളുണ്ടാക്കിക്കൊടുക്കുക സാമത്ഥ്യത്തോടെ തുടരുകയെന്നായിപോൽ! പദ്യത്തിൽ മാത്രമല്ലാ, അതേവിധം ഗദ്യത്തിലും, വിശേഷിച്ചു് വിമർശനത്തിലും വരിഷ്ഠമായ നൈപുണ്യത്താൽ ആ കുമാരൻ ത്രിവിക്രമപ്രഭാവത്തോടെയാണു് മാനവിക്രമസന്നിധിയിൽ ശോഭിക്കുമാറായതു്.

ഒററശ്ലോകങ്ങൾ നാനാരൂപേണ രചിച്ചു്, പത്രങ്ങളിൽപ്രകാശിപ്പിച്ചു് അവയുടെ സാരസ്യത്താൽ പുകഴേന്തുക ബാലകൃഷ്ണൻ ആദ്യമേ തുടങ്ങി. ഖണ്ഡകൃതികൾ മാത്രമല്ലാ നാടകവും പ്രശസ്തമായിസ്വയംപരികല്പനം ചെയ്തു് സഹൃദയസമക്ഷം സമപ്പിച്ചു് ആ ബാലനു് പതി

നാറുവയസ്സിന്നുള്ളിൽത്തന്നെ സമ്മാനിതനാകുവാൻ കഴിഞ്ഞിട്ടുണ്ടു്. സാക്ഷാൽ പാണ്ഡിത്യപ്രദശനം ഗുരുദക്ഷിണാപൂവ്വകം ആ ബാല്യത്തിൽ തന്നെ "മാനവിക്രമീയ"ദ്വാരാ സകൌതുകം നടത്തിയിരിക്കുന്നു. അലംകാരമാതൃകകളാൽ സമ്പൂണ്ണമായിട്ടുള്ള ഗുരുകീൎത്തനമാണു് മാനവിക്രമീയം. സംസ്കൃതാലംകാരങ്ങളെസ്സംബന്ധിച്ചു് പ്രബോധത്തിലും പ്രയോഗത്തിലും ആ കുട്ടിക്കുള്ള സാമൎത്ഥ്യം, മാനവിക്രമീയത്തിലേ ഉള്ളടക്കം അല്പമെങ്കിലും രുചിക്കുവാൻ കഴിഞ്ഞിട്ടുള്ളവൎക്കെല്ലാം ഏററവും അഭിനന്ദനീയമാകുന്നു. സ്വതന്ത്രനായി വിമശനഖഡ്ഗം കൈയിലേന്തിക്കൊണ്ടു് ദുരാധൎഷനായിഉതക്കോടേ പടവെട്ടുവാൻ ഇറങ്ങിയതോടുകൂടി ബാലകൃഷ്ണജീവിതത്തിലേ വിദ്യാഭ്യാസപവ്വം പരിസമാപ്തമായി. ആ പവ്വമാവട്ടേ, അഭ്യാസത്തോളം തന്നെ പ്രയോഗവും കലൎന്നതാകയാൽ അതിൻേറ മയൂഖനികരം യശോദീപ്തിയോടെ അനന്തരപവ്വങ്ങൾക്കു് പരിചോടെ നീണ്ടുകിടക്കുമാറായി.

കേരളത്തിലേ പത്രപ്രവൎത്തക കുടുംബം എക്കാലത്തും പൂജ്യനായി സ്മരിക്കേണ്ടുന്ന വലിയമ്മാമനാണല്ലോ പുളിയമ്പററ കുഞ്ഞികൃഷ്ണമേനോൻ അവർകൾ. മലയാളപത്രങ്ങൾക്കു് ഇന്നുണ്ടായിട്ടുള്ള ഈ ഉൽകഷത്തിന്നു് മൂലാധാരമായി ആ മതിമാൻ 'മനോരമാ' പ്രസാധനംകൊണ്ടു് കാലോചിതം ചെയ്തിട്ടുള്ള ദേശീയസേവനത്തിൽ കേരളമെന്നും കൃതജ്ഞതകൊള്ളുകയെന്നായിട്ടുണ്ടു്. കുഞ്ഞികൃഷ്ണമേനോൻ വിദ്വാൻ ഏട്ടൻ തമ്പുരാൻെറ മുഖ്യസേവനാണു്. സേവനമെന്ന സാ

ധ്യചയ്യ ജുഗുപ്സാവഹമായ വഞ്ചനയായിടിഞ്ഞതു് ഈ ൗയിടെയാണല്ലൊ. കുഞ്ഞിക്കൃഷ്ണമേനോൻെറ കാലത്തു് പ്രഭുസേവനത്തിൽ അധമവൃത്തി ഇത്രത്തോളം കലന്നിരുന്നില്ല. പത്രപ്രവത്തനമെന്ന അന്നത്തേ നവീന പ്രാരബ്ധത്തിന്നു് തനിക്കു് താങ്ങും തണലുമായി ഏട്ടൻ തമ്പുരാനേ കുഞ്ഞിക്കൃഷ്ണമേനോനും, ആനുപൂവ്വികത്വം വിസ്മൃതമായിക്കൊണ്ടു് വിദ്യാദാന പ്രകാശനങ്ങൾക്കു പോലും സമ്പ്രദായത്തിൽ പരിഷ്കാരം കേറുകയാൽ അതിലേക്കു് തനിക്കു കണ്ണുംകൈയുമായി കുഞ്ഞിക്കൃഷ്ണമേനോനേ ഏട്ടൻതമ്പുരാനും കരുതിക്കൊണ്ടാണു് അവർ തമ്മിലുണ്ടായ സേവ്യസേവകാചാരം. മാനവിക്രമസന്നിധിയിൽ സേവകപ്രധാനനായ കുഞ്ഞിക്കൃഷ്ണമേനോന്നു് ശിഷ്യാഗ്ര്യനായ ബാലകൃഷ്ണൻ സവിശേഷം സംപ്രീതിവർദ്ധനനായി. പത്രപ്രവത്തനവിദ്യയിൽ ആ വാഗ്മിവയ്യനാണു് ബാലകൃഷ്ണപ്പണിക്കരുടെ ഗുരുഭൂതൻ. മനോരമാകായ്യാലയത്തിൽ ഏതാനുംമാസം പ്രവത്തിച്ചപ്പോഴേക്കും പത്രായുധം അനന്യാധീനനായി പ്രയോഗിക്കുവാൻ പണിക്കക്കു് അന്യാദൃശമായ സാമത്ഥ്യമുണ്ടായി. വിക്രാന്തപത്രാധിപരായിട്ടാണു് പണിക്കക്കു് പിന്നീടുണ്ടായ ജീവിതകമ്മമത്രയും.

"കേരളചിന്താമണി"യുടെ പത്രാധിപരായി വി. സി. ബാലകൃഷ്ണപ്പണിക്കർ തൃശ്ശൂരിൽ വരുമ്പോൾ വയസ്സു പതിനെട്ടു മാത്രമാണു്. എന്നാൽ അതു് അദ്ദേഹത്തിൻെറ പത്രപ്രസാധനവൈദഗ്ദ്ധ്യം കണ്ടിട്ടു് അന്നാരും വിശ്വസിക്കാവതായില്ല. രാജ്യകായ്യവ്യവഹാരത്തിൽ ചതുരനാകുക മനോരമാകായ്യാലയത്തിൽവെച്ചു

തന്നെ പണിക്കൎക്കു സാധിച്ചിട്ടുണ്ടു്. പാശ്ചാത്യസൃഷ്ടികളിൽ ഒന്നാണല്ലോ വൃത്താന്തപത്രം. തൽപ്രവൎത്തനത്തിൽ ഇംഗ്ലീഷ്ഭാഷയോടു് കിടപിടിക്കുന്നതിനു നാട്ടുഭാഷകൾക്കു് ഇന്നും സുകരമല്ലെന്നാണിരിക്കുന്നതു്. ആകാരത്തിലും അലങ്കാരത്തിലും മാത്രമല്ല, അഭിപ്രായത്തിലും—ആകപ്പാടേ പറയുകയാണെങ്കിൽ—ദേശഭാഷാപത്രങ്ങൾക്കു് ഇന്നും വേണ്ടുന്നത്ര വടിവും വരിയും കിട്ടീട്ടില്ല. ഈ സ്ഥിതിക്കു് രണ്ടു പന്തീരാണ്ടുകൾക്കു മുമ്പു് പത്രപ്രവൎത്തനവിഷയത്തിൽ മലയാളത്തിന്റെ സ്ഥിതി എത്ര താഴെയായിരുന്നുവെന്നു് ഇന്നാൎക്കും ഊഹിക്കാവുന്നതാണല്ലോ. വല്ല അത്ഭുതവൎത്തമാനത്തിലും കൌതുകം കൊള്ളുന്നതിൽ മാത്രമാണു്, സ്വാതന്ത്ര്യോന്മുഖമായ ദേശീയഗതിയെക്കുറിച്ചോ തൽസംബന്ധമായ അഭിപ്രായഭേദങ്ങളെക്കുറിച്ചോ, അപ്പോഴപ്പോൾ അറിവുനേടുന്നതിലല്ലാ ഭാഷാപത്രപാരായണക്കാരിൽ അധികംപേരും അന്നു് ഉത്സുകരായിരുന്നതു്. എന്നാൽ ബാലകൃഷ്ണപ്പണിക്കർ കേരളചിന്താമണിയിൽ പ്രവൎത്തിച്ചുതുടങ്ങിയതോടുകൂടി അന്നു് സുദുർല്ലഭമായുള്ള രാജ്യകാൎയ്യപ്രവൎത്തകന്മാൎക്കു് ഇത്രയ്ക്കാവാമോ ഭാഷാപത്രം എന്നുണ്ടായി അത്ഭുതം. ആകാരവൈചിത്ര്യം, അലങ്കാരചാതുൎയ്യം, വിചാരവൈശിഷ്ട്യം വിമർശനസാരസ്യം എന്നീ ഗുണങ്ങൾ കേരളചിന്താമണിയിൽ ഒത്തുകൂടി കണ്ടപ്പോൾ ആ പ്രഥമാനുഭൂതി നാട്ടുകാൎക്കു് അരുമയായ്ത്തുന്നു. രാജ്യകാൎയ്യസംബന്ധമായി അത്ര ധീരമായ വ്യവഹാരം കൊച്ചിരാജ്യത്തു പത്രരംഗത്തിൽ അതു് ആദ്യമാണെന്നുമായി. കൊച്ചിരാജ്യത്തു

മാത്രമല്ല കേരളത്തിലാകമാനം സരസോജ്ജ്വലമായ ഭാഷയാൽ . ചിന്താമണിപത്രം സഹൃദയസേവിതമായ്ത്തുന്നു. സാഹിത്യപ്രധാനമായ രാജ്യകാര്യവ്യവഹാരം അത്രയും ഉജ്ജ്വസ്വലതയോടുകൂടി അഭിനവകേരളം അതിനുമുമ്പ് അത്ര കണ്ടിട്ടില്ല. അന്നുള്ള പത്രങ്ങളിൽ അധികവും ഗദ്യപദ്യസമ്മിശ്രമായിട്ടാണ് പതിവായി വെളിപ്പെട്ടിരുന്നതെങ്കിലും,—അങ്ങിനെതന്നെയാണ് ചിന്താമണിയുടേയും അണിയൽ എങ്കിലും സ്വതന്ത്രവും നിർഭയവുമായ രീതിയിൽ ദേശകാര്യവിചാരം ചെയ്യുന്നതിലേക്ക് ഗദ്യപദ്യങ്ങളെ സുമധുരവും സുസുന്ദരവുമായി പ്രയോഗിക്കുന്നതിൽ പണിക്കർക്കുള്ള പാടവാതിശയത്താൽ ചിന്താമണിക്കുണ്ടായ ഉൽക്കർഷം അനന്യസുലഭമാണെന്ന് അന്നാരും സമ്മതിച്ചിട്ടുണ്ട്.

"ആർത്തിനൽകീടുമീശ്വരനെങ്കിലും
പ്രാർത്ഥിക്കേ നമുക്കങ്ങോട്ടു ചെയ്യാവൂ."

എന്നീ ദുർബ്ബലനീതിയേ പ്രമാണമാക്കിക്കൊണ്ടു് വണങ്ങിയൊതുങ്ങി നില്ക്കയാണു് ഇങ്ങുള്ള അന്നത്തെപത്രങ്ങൾ-സ്വദേശാഭിമാനിയും ഭാരതബന്ധുവും ഒഴികെ ചെയ്തിരുന്നതു്.

"ലോകനായകൻ താനെന്നിരിക്കിലും
ലൌകികത്തെമറന്നുനടക്കാമോ?"

എന്ന വീരോചിതമായ ചോദ്യത്തോടേ തരനാഇടഞ്ഞുകയറിക്കൊണ്ടു് ചിന്താമണിയുടെ വരവുകണ്ടപ്പോൾ കൊച്ചിയിലേ സർക്കാരുദ്യോഗസ്ഥമണ്ഡലം ആകമാനമൊന്നു് സംത്രസിക്കയുണ്ടായിട്ടുണ്ടു്. തന്നിൽത്തന്നെ അടിയുറച്ചിട്ടുള്ള വിചാരോൽക്കർഷവും, പര

ചിത്തത്തിൽ അടിയോളമാഴുന്ന ഭാഷാഗൌരവവുംകൊണ്ടു് ചിന്താമണിയിലേ കൊച്ചിക്കാൎയ്യം മറുനാട്ടുകാൎക്കുകൂടിയും സ്വാദുവായിത്തീൎന്നു. കൊച്ചിയുടേ പേരു് തെക്കും വടക്കുമുള്ള അയൽനാട്ടുകളിലേക്കു് എത്തിക്കവിഞ്ഞൊഴുകുവാൻ ബാലകൃഷ്ണപ്പണിക്കർ ചിന്താമണിയിൽ ചെയ്ത സാഹിതീപ്രയോഗം ഒട്ടല്ലാ ഉപകരിച്ചിട്ടുള്ളതു്. സ്വന്തം നാട്ടുകാൎയ്യത്തിലും ഭാരതീയകാൎയ്യത്തിലും കൊച്ചിയിലേ ജനസാമാന്യത്തെ ഉദ്യോഗികളും ഉത്സാഹികളുമാക്കുവാൻ പണിക്കൎക്കു് ചിന്താമണിപ്രയോഗത്താൽ സാധിച്ചിട്ടുള്ളതും അല്പമല്ലാ.

ബാലകൃഷ്ണപ്പണിക്കർ ചിന്താമണിയിൽ പ്രവേശിക്കുമ്പോൾ, ബങ്കാൾവിഭാഗത്തിൽ നിന്നു മുളച്ച ആ സ്വദേശീയ സംരംഭമാണു് തലയുയൎത്തി നിന്നിരുന്നതു്. വന്ദേമാതരമെന്ന ആ മന്ത്രം ദേശാഭിമാനികൾക്കു് കണ്ടുകിട്ടിയെന്ന ആ പുതുമയാണന്നു്. ആ ദേശീയ മന്ത്രത്തിൻേറയും, ദേശീയസമ്പത്തിൻേറയും രക്ഷയ്ക്കായി മഹാബല ഭൂയിഷ്ഠമായ വിദേശീയതത്വത്തോടു് ആവേശംസത്തോടെ വക്കാണിച്ചുകൊണ്ടു് അന്നു് കേരളചിന്താമണിയിൽ ബാലകൃഷ്ണപ്പണിക്കർ നെഞ്ഞൂക്കോടേ നില്ക്കുകയുണ്ടായതു്, അതു് കണ്ടിട്ടുള്ളവരിൽ ആക്രാന്തമാകുമോ ദീനതക്കൂടാതെ ഇപ്പോൾ സ്മരിക്കുവാൻ.

മന്ത്രകുശലനും തന്ത്രചതുരനുമായ എ. ആർ. ബാനൎജിയാണു് അന്നു് കൊച്ചിയിൽ ദിവാൻ. ധൃതരാഷ്ട്രന്നു് വിദുരനെന്നപോലെയാണു് ബാനൎജിക്കു് ബാലകൃഷ്ണപ്പണിക്കർ. പലതും അപ്രിയവും, ഇടയ്ക്കു് ചിലതു് അരുന്തുദവുമായിരുന്നിട്ടും പണിക്കരുടെ പ

ത്രവാക്കകം ബാനർജ്ജി ചെവിക്കൊള്ളാതെ ഒന്നുമി ല്ലാ. ബാനർജ്ജി ഉദ്യോഗസ്ഥപ്രാഭവത്തെയെന്ന പോലെ പണിക്കർ ബഹുജനപ്രാബല്യത്തെ അന്ന് കിടപിടിച്ചനിന്ന് പോഷിപ്പിക്കുകയുണ്ടായി. ഭരണ നിർവ്വഹണത്തിൽ ജനാധികാരത്തിൻെറ അപേക്ഷണീ യത കൊച്ചിമഹാജനതയെ മറവിനിയുണ്ടാവാത്തവ ണ്ണം സ്മരിപ്പിക്കുക കേരളചിന്താമണിയാൽ ബാലകൃഷ്ണ പ്പണിക്കർ ചെയ്തിട്ടുണ്ട്. മഹാജനസഭായോഗമാണ് സൽഭരണത്തിന്ന് ആധാരമെന്ന് പാശ്ചാത്യനീതി യെ ഉദാഹരണമാക്കി, പത്രത്തിലും സംസത്തിലും ഗം ഭീരമായി പ്രസംഗിച്ചുകൊണ്ട് കൊച്ചിരാജ്യത്ത് ആ ദ്യം കണ്ടിരിക്കുന്നത് പണിക്കരെയാണ്. അതിൽ ഉദ്യോഗസ്ഥവൃന്ദത്തിന്ന് ശങ്കാകുലമായി അക്കാലമത്ര യും കഴിക്കേണ്ടിവന്നുപോയ്!

ഭിന്നമതങ്ങളാൽ തുമുലമായ്ത്തീന്നിരിക്കുന്ന ലോ കവ്യവഹാരത്തിൽ സാരത്ഥ്യനിർവ്വഹണമാണ് പ ത്രാധിപർ ചെയ്യുന്നത്. കൊച്ചിയിലെ നാട്ടാർക്കൂട്ട ത്തിൽ ബാലകൃഷ്ണപ്പണിക്കർ സാരഥിയായി മുന്നിട്ട പ്പോഠം രഥിയാകുവാൻ ഉത്തരന്മാരെ മാത്രമേ കാണാ യുന്നുള്ളൂ. അതുകൊണ്ട് ആയോധനവും സാരഥ്യവും പണിക്കർക്ക് തന്നെത്താൻ ഒരേകാലത്ത് നടത്തേണ്ടി വന്നു. പരസേവനമെന്ന എച്ചിലിന്നുവേണ്ടി മതമെ ന്നും ജാതിയെന്നുംമിഥ്യാഭേദം വളത്തി ഇടഞ്ഞുകുരച്ച് കടിപിടിക്കൂട്ടുന്നവർക്ക് അന്ന്കേരള മഹാജനതയിൽ സ്ഥാനമുണ്ടായിരുന്നില്ല. ആത്മവശമായതെല്ലാം ദുഃ ഖവും പരവശമായതെല്ലാം സുഖവുമാണെന്ന് മോഹി

ച്ച് കലവൃത്തിയെ കാൽച്ചോട്ടിലിട്ട് പരവൃത്തിയിലേക്ക് കൈനീട്ടുന്നതു് അവകാശവാദമാണെന്ന മൂർഖവിലോഭനം ഇന്നത്തോളം അന്നവിടെ പ്രചരിച്ചിരുന്നതുമില്ല. അതുകൊണ്ടു് ബാലകൃഷ്ണപ്പണിക്കർക്ക് തൊഴത്തിൽക്കൂത്തു് അധികമായുണ്ടാവാതെ കേരളചിന്താമണിയെ നയിക്കുവാൻ കഴിഞ്ഞു. കൊച്ചിയിലേ ഭരണമണ്ഡലത്തിൽ കാവുപിടിച്ചതിനേയും വനചക്രവർത്തിതചത്താൽ ആറംവാർച്ചെട്ടിക്കുണ്ടായ മദാവേശത്തേയും അന്നു് ബാലകൃഷ്ണപ്പണിക്കർ അടിച്ചിളക്കിയതു് ഭീഷ്മവിക്രമത്തോടെയാണു്. മഹാജനാധികാരം വീണ്ടെടുക്കുവാനാണു് പണിക്കരുടെ ഈ പോരാട്ടമെങ്കിലും, ജനമോദത്തിലാണു് ആത്മമോദമെന്നറിയാത്ത സക്കാർഭൃത്യന്മാരും ആത്മമോദത്തിൽ ജനമോദം കാണാത്ത വിത്തലോഭിതരും ഇരുപതു വയസ്സുതികഞ്ഞിട്ടില്ലാത്ത ആ ബാലനെ എപ്പോഴും പേടിക്കുകയെന്നായി. ഇന്നു്, വിത്തംകൊണ്ടോ വിദ്യകൊണ്ടോ ഉയർന്നു നില്ക്കുന്നവരായ അന്നത്തെ ഒരുക്കൂട്ടം ധീരയുവാക്കന്മാരിൽനിന്നു് വിജയാശംസയോടെ ബാലകൃഷ്ണപ്പണിക്കരെ അഭിമുഖീകരിച്ച് ഇടയ്ക്കു് ചിലപ്പോൾ പുറപ്പെടുകയുണ്ടായ ഹർഷാരവം മാത്രമെ അന്നു് വാടിയൊടിഞ്ഞിരുന്ന പൌരുഷത്തിന്നു് വളമായണയുവാൻ ഉണ്ടായിരുന്നുള്ളു.

മൂന്നു കൊല്ലത്തോളം മാത്രമെ ബാലകൃഷ്ണപ്പണിക്കർ കേരളചിന്താമണിയിൽ പ്രവത്തിക്കയുണ്ടായുള്ളു. അപ്പോഴേക്കും കേരളത്തിലേ സാഹിത്യനിലയനത്തിലും കൊച്ചിയിലേ സക്കാർ മണ്ഡലത്തിലും പണിക്കരുടെ

പേരാൽ മുഖരിതമാവാതെ ഒരു നാളും ഇല്ലെന്നായി. പിന്നീട്ട് കോഴിക്കോട്ടനിന്ന് മലബാറി പത്രാധിപരായിട്ടാണ് പണിക്കരുടെ പുറപ്പാടുണ്ടായത്ത്. പല കാലമായി ജനസമ്മതിയോടെ മുറയ്ക്കു നടന്നുവരുന്ന ഏതാണ്ടൊരു പത്രമാണ് തൻെറ കൈയിലെന്നാണത്രെ മലബാറിയുടെ ആദ്യലക്കം വായിക്കുമ്പോഠം അങ്ങൊരു മാന്യന്ന് തോന്നുകയുണ്ടായത്ത്. അന്ന് മലബാറിൽ കേരളപത്രികയും കേരളസഞ്ചാരിയും മനോരമയുമാണ് പത്രമണ്ഡലത്തിലെ ആകപ്പാടെയുള്ള തേജസ്സുകഠം. ജ്ഞാനവൃദ്ധന്മാരെന്നപോലെ വയോവൃദ്ധന്മാരുമായ ജനശ്രേഷ്ഠന്മാരാണ് അവയുടെ പ്രസാധകന്മാർ. ബാലകൃഷ്ണപ്പണിക്കരാവട്ടെ, ഇരുപത്തു വയസ്സു മാത്രം പ്രായമുള്ള കൊച്ചുചെറുക്കൻ. വയസ്സുകൊണ്ടുള്ള ഈ ചെറുപ്പം, മനസ്സുകൊണ്ടുള്ള വലിപ്പത്താൽ പുറമേയാക്കും കാണാവതായില്ല. രാജ്യകാര്യവ്യവഹാരത്തിൽ മററു മൂന്നു പത്രങ്ങളോടും കിടപിടിച്ചുകൊണ്ടു്, എന്നാൽ കുറച്ചുകൂടിയും ധീരമായി, വിശേഷിച്ച് വിനീതമായി മലബാറി പത്രം മലബാറിലാകമാനം പ്രചരിക്കുമാറായി. ഇന്നത്തെപ്പോലെ ആക്രമെഴുത്തു കൈയാളാറുന്നതാണ് പത്രമെന്ന് അന്നത്ത കരുതിയിരുന്നില്ല. 'വന്ദേമാതരം' എന്ന് ഉച്ചരിക്കുവാൻപോലും അന്ന് ഉദ്യോഗസ്ഥന്മാരെ പേടിക്കുന്നവരാണധികം. പാരവശ്യം അന്ന് ജനതയിൽ ഉച്ചമായി നിലകൊള്ളുകയാണ്. മഹാജനകാര്യമാണ് സംജീവികയ്ക്കു് ആധാരമെന്ന് അന്ന് അറിയുന്നവർ മാത്രമല്ല, പറയുന്നവർപോലും എന്നോ, ഏതോ, ഒന്നോ രണ്ടോ-അത്രമാത്രം. അങ്ങിനെയുള്ള കാലത്തു്, കേവലം ബാലനായ ഈ മ

ത്തിബലൻ പത്രായുധം ധരിച്ച് അടിമത്തക്കാട്ടിൽ ചാടിക്കേറി അതിവിക്രമത്തോടെ വെട്ടിത്തെളിച്ചു തുടങ്ങിയതു കണ്ടു് ദേശകാര്യജ്ഞന്മാർക്ക് ഏററവും വിസ്മയമുണ്ടായി. പണിക്കരുടെ ആ സരസോജ്ജ്വലമായ ഭാഷയാവട്ടെ മലബാറിലേക്ക് മറെറാരു പുതുമയായി. രാജ്യകാര്യത്തിൽ ഇത്രയും സാഹിതീവ്യാപാരം ആവാമെന്നു് അതിനുമുമ്പു് അങ്ങത്രയാരും അറിഞ്ഞിരുന്നില്ല. ഗദ്യപദ്യാത്മകമായ സാഹിത്യം സ്വയംഭരണസ്വാതന്ത്ര്യവാദത്തിൽ ഹൃദയംഗമമായി അധികമധികം ചെലുത്തിക്കാണിച്ചതു ഇവിടെ ബാലകൃഷ്ണപ്പണിക്കരാണു്. എന്നാൽ അതെല്ലാം ദുർഭാഗ്യത്താൽ, പത്രത്തിൽ പ്രസന്നപോകുകകൊണ്ടു് ഇന്നുള്ളവർക്ക് കൌതുകംകൊള്ളുവാൻ വകയില്ലാതായി. രാമകൃഷ്ണപിള്ളയെ നാടുകടത്തിയതിനെ സംബന്ധിച്ച് പണിക്കരിൽനിന്നു ഗദ്യപദ്യരൂപേണ പുറപ്പെട്ട സുന്ദരസാഹിത്യം പരിഷ്കാരബഹിഷ്കാരം എന്ന പുസ്തകത്തിൽനിന്നു നമുക്കിപ്പോഴും കാണ്മാനുണ്ടു്. അതിൽക്കൂടി നോക്കിയാൽ സ്വാതന്ത്ര്യത്തെ പുരസ്കരിച്ചുകൊണ്ടു ഭരണാധികാരവിഷയത്തിൽ പണിക്കർ ചെലുത്തുകയുണ്ടായ സാഹിത്യം വിശേഷിച്ച് അക്കാലത്തേ സ്ഥിതിക്ക് എത്ര തേജോമയമായിരുന്നുവെന്നു് ഉൾക്കണ്ണാൽ ആർക്കുമിന്നും കാണാം. പത്രപ്രവർത്തനത്തോടൊപ്പംതന്നെ കൊച്ചിയിലെന്നപോലെ മഹാജനസഭാകാര്യത്തിൽ ഉത്സാഹം പണിക്കർക്ക് മലബാറിലുമുണ്ടായി. രാജ്യകാര്യസംബന്ധമായി സുസ്ഥിരവും സുവ്യവസ്ഥിതവുമായ സമാജങ്ങൾ ഇങ്ങെങ്ങും അന്നില്ല. യോഗം കൂടാതെ കാര്യം നേടുകയില്ലെന്നറിഞ്ഞ പണിക്കർ ആ അറിവു് തന്നാട്ടുകാരിൽ പത്ര

ത്തെക്കൊണ്ടു് ആവതോളം വിതയ്ക്കുകയുണ്ടായി. അന്നു പണിക്കരുടെ സൃഷ്ടിയായുളവായ ദേശഭക്തസമാജം രാജ്യകാൎയ്യരൂപാന്തരത്തിൽ മലബാറിന്നുണ്ടായ കടിഞ്ഞാൽപ്പേറാണു്. പരിതഃസ്ഥിതികളുടെ പ്രാതികൂല്യത്താൽ അതി കൃശവും അതി ദുർബ്ബലവുമായ ആ അപത്യം ഈററില്ലത്തിൽ വെച്ചുതന്നെ കഥാവശേഷമായി.

ബാലകൃഷ്ണപ്പണിക്കരുടെ ആ മലബാറിക്കപ്പൽ കാലവൈപരീത്യത്തിന്റെ കടുപ്പംകൊണ്ടു രണ്ടുമൂന്നുകൊല്ലം മുന്നോട്ടു ചെല്ലുമ്പോഴെയ്ക്കും ചുഴന്നു മുങ്ങിത്താണുപോയ്! പിന്നീടു് ആ മഹോത്സാഹൻ പൊങ്ങിയതു് കൊച്ചിയിൽ ചക്രവർത്തി പത്രത്തിലാണു്. അപ്പോഠം പണിക്കൎക്കു വയസ്സു് ഇരുപത്തിനാലേ ആയിട്ടുള്ളു. ചിന്താമണിയിൽ വിലാപവും മലബാറിയിൽ വിശ്വരൂപവും ഇതിനുമുമ്പേ പ്രകാശിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. നിർവ്വേദാത്മകമായ ആ മങ്കിഗീത ഏററു പാടിക്കൊണ്ടാണു് പണിക്കർ ചക്രവൎത്തിയെ ധരിച്ചതു്. അവിടെവെച്ചു് ആ ഭാഷാകാമുകനു് മാനസപുത്രിയായി 'മാലതി'യുണ്ടായി. പിന്നീടു് രണ്ടു കൊല്ലത്തേയ്ക്കു മാത്രമേ പണിക്കരുടെ ജീവിതം നീണ്ടുനിന്നുള്ളു. വളരെയെല്ലാം പണിപ്പെട്ടു ചക്രവൎത്തിയെ ഏതാണ്ടൊരു രൂപത്തിൽ എത്തിക്കുമ്പോഴെയ്ക്കും ആ കൃശാംഗൻ രോഗത്താൽ തികച്ചും അവശനായി. പണിക്കർ വിശ്വരൂപം കാണിച്ചുകഴിയുമ്പൊഴെയ്ക്കു തന്നെ രാജയക്ഷ്മാവു് അദ്ദേഹത്തെ ബാധിച്ചിട്ടുണ്ടു്. അതു മൂർച്ഛിക്കയാൽ ചക്രവൎത്തിയിൽ നാം കണ്ടതു് പണിക്കരുടെ അസ്തമയകാന്തിയാണെന്നു് ആരന്നറിഞ്ഞു? ചിന്താമണിയിതാ ചക്രവ

ത്തിയിൽ ചേരുന്നുവെന്നു സഹൃദയന്മാർ സകൌതുകം നോക്കിനില്ക്കവെ, ആ തേജസ്സ് പെട്ടെന്നങ്ങടങ്ങി. ഇരുപത്താറാമത്തെ വയസ്സിൽ ക്ഷയരോഗത്താൽ വി. സി. ബാലകൃഷ്ണപ്പണിക്കർ ദിവംഗതനായി. കൂട്ടുകാരേവരും ഇനിയുമിനിയുമെന്നു കൈമലത്തിനില്ക്കവെ സാഹിത്യധനാഢ്യനായ ബാലകൃഷ്ണപ്പണിക്കർ കാലവശനായി നിറഞ്ഞുപോയ്! നൈരാശ്യത്തോടെ കൈരളി ഇതാ ഇന്നുമുണ്ടല്ലോ കണ്ണീരൊഴുക്കുന്നു!

മലയാളത്തിൽ പത്രപ്രവർത്തനത്തിന്റെ ഉൽകർഷത്തിനുവേണ്ടി പൂർവികനായുണ്ടായ മഹാത്യാഗിയാണ് ബാലകൃഷ്ണപ്പണിക്കർ. പത്രപ്രസാധകന്മാർക്ക് ജീവികയിൽ ഞെരുങ്ങേണ്ടിവരികയെന്നതു് ഇക്കാലത്തും സാധാരണമായിരിക്കയാണ്. എന്നാലും, ജീവിതപഥത്തിൽ കുറച്ചൊക്കെയൊരു വെളിച്ചം ഇന്നത്തെ പത്രധാരികൾക്കുണ്ട്. ആധുനികലോകത്തിലെ വദനസ്ഥാനത്താണ് പത്രങ്ങൾ ആരോഹണം ചെയ്തിരിക്കുന്നതെന്നു് ഉൾനാടുകളിൽപ്പോലും അറിയുന്നവരാണധികമിപ്പോൾ. ഈ അവസ്ഥയിലേക്ക് മലയാളം കയറുന്നതിന് തന്റെ ശരീരത്തെ ചവിട്ടുപടിയായി ഇട്ടുതന്ന ധീരാത്മാവാണ് ബാലകൃഷ്ണപ്പണിക്കർ. ജീവിതസുഖമെന്നതു് ഇന്നതെന്നറിയാതെയാണ് പണിക്കർ പത്രപ്രവർത്തനത്തിനായി പാടുപെട്ടിട്ടുള്ളതെല്ലാം. ദേശീയമായ ഉൽകർഷത്തിന്റെ മുമ്പിൽ, സ്വകീയമായ സുഖഭോഗം അദ്ദേഹത്തിന് തുച്ഛമായി. പിന്നാലെ വരുന്നവർക്കായി അധികമധികം വക നേടിവെക്കുന്നതിലല്ലാതെ, തന്റെ ഊണിലും ഉടുപ്പി

ലും പോലും പണിക്കൎക്ക് മനമുണ്ടായിട്ടില്ല. തന്റെ സൂക്ഷ്മാകാരം കാവ്യവും സ്ഥൂലാകാരം പത്രവുമായി അദ്ദേഹം കഴിഞ്ഞു. പരാൎത്ഥമായിട്ടല്ലാതെ സ്വാൎത്ഥമായി ആ രാജ്യപ്രിയന്ന് ഒന്നും ഒന്നിലും ഉണ്ടായിട്ടില്ല. കാവ്യഗോകുലത്തിൽ അദ്ദേഹത്തിന്റെ മനസ്സിന്ന് എപ്പോഴും രാസക്രീഡതന്നെ. അതേകാലത്തു് പത്രവാഹനനായി അപ്രതിമവിക്രമത്തോടെ ദുഷ്കരകൎമ്മങ്ങളിൽ നിരന്തരം ഏൎപ്പെട്ടുകയും അദ്ദേഹം ചെയ്തുപോന്നു. അതെല്ലാം പാട്ടിലാകുന്നതിന്ന് അന്നത്തെ ജനസാമാന്യത്തിന്റെ കരളിന്നും കരളിന്നും സാധകമായില്ലെന്നേയുള്ളു. ബാലകൃഷ്ണപ്പണിക്കർ സ്വജീവിതത്തിൽ വഴിനീളേ വിതറിക്കൊണ്ടുപോയ ദിവ്യവിഭവങ്ങളിൽ അല്പം സാഹിത്യമണികൾ മാത്രമാണു് പ്രത്യക്ഷമായി ഇന്നുള്ളവൎക്ക് ഉണ്ടായിരിക്കുന്ന നേട്ടം. ഭാസ്വരമായ ആ പുത്തൻമണികളാവട്ടെ ഭാഷാകണ്ഠത്തിന്നു് ഇപ്പോഴുമെപ്പോഴും രമണീയമല്ലോ.

സാഹിത്യലോകത്തിൽ പണിക്കരുടെ സ്ഥാനത്തെക്കുറിച്ചു് പി. വി. കൃഷ്ണവാരിയർ അവർകൾ പറയുന്നതു കേൾക്കുക:—

“ആധുനികഭാഷാകവികളുടെ കൂട്ടത്തിൽ പണിക്കരോട് കിടപിടിക്കത്തക്ക കവികൾ അത്യന്തം ദുർല്ലഭമാണെന്നു് അദ്ദേഹത്തിന്റെ കവിതകൾ മനസ്സിരുത്തി വായിച്ചിട്ടുള്ളവൎക്കറിയാം. അതിസൂക്ഷ്മമായ നിരീക്ഷണം, അവധാനത്തോടുകൂടിയ ഭാവന ഇവയാണു് പണിക്കരുടെ പ്രത്യേകതകൾ. പ്രകൃതിയുടെ നാനാവിധങ്ങളായ ഭാവങ്ങളെ നമ്മുടെകവി എത്രത്തോളം സൂക്ഷ്മമായി കണ്ടെത്തീട്ടുണ്ടെന്നും അവയെ നമ്മുടെ മുമ്പിൽ എ

ങ്ങിനെ അനുഭവപ്പെടുത്തി കാണിച്ചതന്നിട്ടുണ്ടെന്നും വിലാപം, വിശ്വരൂപം എന്നീ കൃതികളിൽനിന്നു് സാഹിത്യരസികന്മാൎക്കറിയാം. പ്രയോഗങ്ങളുടെ പുതുമയും അതുപോലെതന്നെയാണു്. അനവധിപ്രാവശ്യം ചൎവ്വിതചൎവ്വണം ചെയ്തിട്ടുള്ള വസ്തുക്കളെ വീണ്ടും അതേനിലയിൽത്തന്നെയോ, അല്ലെങ്കിൽ കവിഞ്ഞപക്ഷം, അവയെ പുറമേയൊന്നു് മിനുക്കിയെന്നുമാത്രം ഭാവിച്ചോ കൊണ്ടുവരുന്നവരാണല്ലോ നമ്മുടെ ഇന്നത്തെ കവികളധികവും. അതല്ലാ പണിക്കർ ചെയ്തിട്ടുള്ളതെന്നും, പഴയതിൽ സ്വാദു കുറഞ്ഞതൊക്കെ വലിച്ചെറിഞ്ഞു്, പുതിയ സാധനങ്ങൾ കിട്ടുന്നേടത്തോളം ശേഖരിച്ചു്, അവകയെല്ലാം അവസരോചിതമായി, നല്ല വൃത്തിയിൽ, പാകം തെററാതെ നമ്മുടെ മുമ്പിൽ വിളമ്പിത്തന്നതുകൊണ്ടാണു് നമുക്കു് നല്ല രുചിയും രസവും തോന്നുന്നതെന്നും രസജ്ഞന്മാരൊക്കെ സമ്മതിക്കുമെന്നാണെന്റെ വിശ്വാസം.''

---

## രണ്ടാം ഖണ്ഡം.

ഇരുപത്തേഴ കൊല്ലങ്ങൾക്കുമുമ്പ്—ആശാനും ഉള്ളൂരും വള്ളത്തോളും യശസ്വികളാകുന്നതിന്ന് എത്രയോ മുമ്പ്—

"അക്കാലം പലരൊത്തുകൂടി ഹിമവൽ-
പുത്രീവിവാഹോത്സവം-
സൽക്കാലത്തു കഴിച്ചുകൊ,ണ്ടവർ പിരി-
ഞ്ഞുള്ളോരവസ്ഥാന്തരേ
മുക്കണ്ണൻ തിരുമേനിതൻെറ തിരുമെയ്
കണ്ടീടുവാൻ ദേവിതൻ-
തൃക്കണ്ണിൻ മുനകൊണ്ടു പണ്ടുകൃതമാം
നോക്കാണു നോക്കാശ്രയം" —

—എന്നിങ്ങിനെ ഇഷ്ടദൈവതസങ്കീത്തനം ചെയ്താൽ മഹാകവിയായി ആരാധ്യനാകാവുന്ന ആ കാലത്ത് പതിനാറുവയസ്സുമാത്രമായ ഒരു ബാലൻ ഇതിവൃത്തത്തെ ചതുരതയോടെ ഉള്ളടക്കിക്കൊണ്ടു് തൻെറ നാടകത്തിൽ മുടിച്ചൂടിയിരിക്കുന്ന നാന്ദിയിതാ നോക്കു:—

"ധാരാളം ബുദ്ധിമുട്ടൊക്കെയുമണയുകിലും
ദൈവയോഗത്തിനാല-
പ്പാരാവാരം കടന്നിട്ടതിലഘു വലുതാം
ലങ്കയിൽച്ചേന്നശേഷം

പോരാടിക്കാന്തയെത്തൻ കരതലഗതയാ-
ക്കീട്ടു രത്നപ്രഭാത്മാ-
വാരാണിപ്പാരുകാത്തോൻ പുരുസുഖമരുളും
പാക്കിലാരാമഭദ്രൻ."

രത്നപ്രഭൻ സിംഹളത്തിൽ ചെന്നു് യുദ്ധത്തിൽ ജയംനേടി ഇഷ്ടഭാര്യയെ പരിഗ്രഹിച്ചതാണു്, ബാലകൃഷ്ണപ്പണിക്കർ തന്റെ പതിനാറാമത്തെ വയസ്സിൽ കവനോദയത്തിൽ പ്രകാശിപ്പിക്കയുണ്ടായ ഇന്ദുമത് സ്വയംവരം നാടകത്തിലെ കഥാവസ്തു. അതാണു് നാന്ദിയിൽ കലത്തിയിരിക്കുന്നതു്.

"ഇട്ടും, വേണ്ടമിടുക്കു കാട്ടുവതിനായ്
പോരുന്ന മട്ടിൽക്കഥ-
ക്കെട്ടും ലക്ഷണവും തികഞ്ഞു വിലസും
നാട്യം നടിച്ചീടണം;
ഒട്ടും സംശയമില്ലതി,ന്നിതു മറി-
ച്ചെന്നാകിലീ നാം പണി-
പ്പെട്ടുണ്ടാക്കിയ കീത്തി പോകുമതിനാ-
ലിക്കാര്യമോത്തീടണം."

എന്നുപറഞ്ഞുകൊണ്ടു് സൂത്രധാരനെ നടി ഏതു നാടകമാണു് ആടേണ്ടതെന്നതിലേക്കു ആലോചനയിലാക്കുന്നു.

. ആ പ്രസ്താവനയിലെ ഋതുവണ്ണന കണ്ടാൽ കൊച്ചുബാലനിൽനിന്നു് എങ്ങിനെയിതുണ്ടായിയെന്നു് ഇപ്പൊഴും പുലരുന്നുവല്ലോ അത്ഭുതം!

"ഒന്നായ് ശോഭിച്ചമല്ലീലതകളുടെ നവം-
പൂങ്കുലക്കൊങ്കയുഗ്മ-
ക്കുന്നാകെത്താനലച്ചും, ബത, പുതുതളിരാ-
മോഷ്ഠമൂനപ്പെടുത്തും,
നന്നായ് തെക്കായ ദിക്കിന്നൊരു പട്ടവിടനെ-
പ്പോലെ മാരപ്രസംഗ-
ത്തിന്നായിച്ചെററിയെത്തുന്നിതു മൃദുപവനൻ
കണ്ടിതോ, കൊണ്ടൽവേണി."

എന്നു സൂത്രധാരൻ വസന്തർത്തുവിനെ ചൂണ്ടിക്കാണിക്കുന്നു. അതിനെ തുടൎന്നു നടിയുടെ ഗാനമാവിതു്:—

"മാമ്പൂമഞ്ജരിയായിട്ടും മുലകുലു-
ക്കിക്കൊണ്ടു നൽത്താമര-
പ്പൊമ്പൂവാം മുഖമങ്ങുയൎത്തിലതയാം-
തൻകൈയിളക്കിത്തഥാ
വമ്പാളുന്ന വസന്തലക്ഷ്മി കുയിലിൻ-
പാട്ടായസംഗീതമി-
ട്ടെമ്പാടും പൊടിപാററിയങ്ങിനെ മിര-
ട്ടീടുന്നു നാടൊക്കെയും.

ഇനി ഈ നാടകത്തിൽ നായകൻ ആദ്യമായി നായികയെ കാണുന്നതായ ആ ഭാഗത്തേക്കു നമുക്കു ചെല്ലാം. സിംഹളദേശത്തെ ആക്രമിക്കുവാൻ ചെന്ന നായകൻ കപ്പൽ മുങ്ങുകയാൽ കൂട്ടുകാർ അകന്നു ഏകനായ്ത്തീൎന്നു സിംഹളത്തിൽത്തന്നെ ചെന്നു കുടുങ്ങുന്നു. പിന്നെ കുറച്ചു കാലത്തേക്കു നായകനു അവിടെ അജ്ഞാതവാസം വേണ്ടിവന്നു. ആ ശത്രുരാജാവിന്റെ

കീഴ്ദ്ദ്യോഗസ്ഥനായി തീവ്രശോകത്തോടുകൂടിയാണു് നായകന്റെ അപ്പോഴത്തെ ജീവിതം. സ്വരാജ്യത്തിൽ വാഴുമ്പോഠം യക്ഷിപ്രഭാവത്താൽ ഏതാണ്ടൊരു സുന്ദരാംഗിയെ നായകൻ ഒരു നോക്കു കണ്ടിട്ടുണ്ടു്. ആ മോഹനരൂപം നായകന്റെ മനസ്സിൽ പതിഞ്ഞുകിടക്കുന്നതുമുണ്ടു്. അതേ യക്ഷിപ്രഭാവത്താൽത്തന്നെ നായികയ്ക്കു് നായകദർശനവും സിദ്ധമായിരിക്കയാണു്. പിന്നീടാണു് അവർ തമ്മിൽ ശരിയായുണ്ടാകുന്ന ഈ ആദ്യസമാഗമം. അങ്കാരംഭം മുതൽ ഈ ഭാഗം നാം നോക്കാം. ഇതു വായിക്കുമ്പോഠം, പതിനാറുവയസ്സുമാത്രമായ കുട്ടിയാണു് ഇതിന്റെ കർത്താവു് എന്ന ഓൎമ്മ നാം വിട്ടുകളയരുതു്.

കഥാനായകനായ രത്നപ്രഭൻ:—"എന്റെ ദൈവമേ, നിന്റെ മതം അനിവാൎയ്യംതന്നെ. എന്റെ ഒന്നിച്ചുവന്ന ആ പ്രിയസുകുമാരനേയും കൂടി കാണാതെ ഈ ശത്രുരാജാവിന്റെ കീഴിൽ പ്രവൃത്തി എടുത്തു് ഉപജീവിക്കേണ്ടുന്ന കാലം എനിക്കു വന്നുവല്ലോ. എന്തുചെയ്യുന്നു? ഇവിടെ ഇപ്പോഠം യുദ്ധത്തിന്നു് ഒരുങ്ങിനിന്നിരിക്കുന്നതുകൊണ്ടു് യാതൊരു കപ്പലും അന്യരാജ്യത്തേക്കു് കൊണ്ടുപോകയുമില്ല. എന്റെ പേരും ദേശാദികളും മാറിപ്പറഞ്ഞതുകൊണ്ടു് എനിക്കു് ഇവിടെ ശത്രുബാധയുണ്ടാവാൻ തരമില്ലാ എങ്കിലും ഇവിടത്തെ കാൎയ്യം ഓക്കുമ്പോളാണു് എനിക്കു് സഹിക്കാതിരിക്കുന്നതു്. ഹതവിധേ, നീ എത്ര കഠിനഹൃദയനാണു്!

തത്രസിംഹളമഹീന്ദ്രനോടു വിവരങ്ങളോതി-
യയച്ചനെപ്പുരം
മിത്രമാക്കിയിഹ കീഴടക്കിയുടനെത്തുമെന്നെ-
യെതിരേല്ക്കുവാൻ;
പുത്രവത്സലതപൂണ്ടുകൊണ്ടു ഭടരോടുകൂടി
മരുവുന്നൊരെൻ-
മിത്രകാന്തിജനകൻ ധരിക്കിലിതു നീ കഥിക്കുക
പൊറുക്കുമോ? 1

സിംഹളേശ്വരപുരത്തിലെത്തിയതിഗർവ്വിയാം
രിപുനൃപാലനെ
സംഹരിച്ചു നിണധാരചേരുമസിയാണ്ടുകൊണ്ടു
വിലസീടുവാൻ
സിംഹവിക്രമിമമാത്മജൻ വിരുതനെന്നുറച്ചു
മരുവുന്ന ഭൂ-
സിംഹനെൻെറ ജനകൻ ഭവൽകഠിനകർമ്മമീയിതു
പൊറുക്കുമോ! 2

മേ നിചൊല്ലിടുകയല്ല ഞാനിതു വിധേ, ഭവൽ-
ക്കൂട്ടമകൊണ്ടഹോ,
മേ നിനയ്ക്കിലൊരുലേശവും ഹൃദിവിഷാദമില്ല-
പുനരെങ്കിലും,
ഞാനിവണ്ണമമരാലയത്തിനു ഗമിച്ചുവെന്നു
നിരുപിച്ചിടും
മാനിതാതനവരുന്നതാകുമഴലോർത്തു ഞാൻ
വ്യസനിയായിതേ. 3

എന്തിന്ന വെറുതെ ഞാൻ നിന്നോട്ട വിലപിക്കുന്നു? നിൻെറ സ്വഭാവം എല്ലായ്പോഴും ഒരുപോലെയല്ലെന്ന് എനിക്കുതന്നെ നല്ല നിശ്ചയമുണ്ട്. ആകയാൽ ഞാൻ ഭവൽകൃതമായ ഈ ദുഃഖം സഹിച്ചേക്കാം. അല്ലാതെ എന്തു ചെയ്യുന്നു!

(അണിയറയിൽ)

"സഖീ, രത്നകാന്തീ, ഈ പൊയ്കയിലുള്ള പൂവു മുഴുവൻ പറിച്ചല്ലാതെ ഞാൻ അങ്ങോട്ടു വരികയില്ല."

രത്നപ്രഭൻ:—ഇതാരാണ് ഈ ഉദ്യാനത്തിൽനിന്ന് വീണയുടെ ധ്വനിപോലെയുള്ള ശബ്ദംകൊണ്ട് വ്യസനിയായ എൻെറ കർണ്ണങ്ങളിൽ അമൃതത്തെ വർഷിക്കുന്നത്? ആകട്ടേ, ചെന്ന നോക്കുകതന്നെ. (എന്നു ചുററിനടക്കുന്നു.)

(അനന്തരം രത്നകാന്തിയോടും സുശീലയോടുംകൂടി ഇന്ദുമതി പ്രവേശിക്കുന്നു.)

രത്നകാന്തി:—"സഖീ, ഇന്ദുമതി, അമ്മയുടെ ദേവതാർച്ചനത്തിന്നുവേണ്ടുന്ന പൂവുകൾ ധാരാളമായി. ഇനി നീ എന്തിനാണ് വെറുതെ ആയാസപ്പെടുന്നതു്?"

ഇന്ദുമതി:—"ഞാൻഅമ്മയുടെ ആവശ്യത്തിലേക്കല്ല, എനിക്കുവേണ്ടിയാണു പറിക്കുന്നതു്."

രത്നകാന്തി:—"നിനക്ക് ഈ പൂവുകൊണ്ട് എന്താണാവശ്യം?"

ഇന്ദുമതി:—"തോഴിക്ക് അതെല്ലാം പറഞ്ഞു മനസ്സിലാക്കാൻ എന്നാൽ സാധ്യമല്ല. എനിക്കു ദേഹത്തിന്നു നല്ല സുഖമില്ലാത്തതിനാൽ കിടക്കുന്നതിന്ന കിട

ക്കയും മററും അത്ര പിടിക്കുന്നില്ല. അതിനാൽ ഈ പൂക്കളെക്കൊണ്ടു് ഒരു പൂമെത്ത ഉണ്ടാക്കുവാനാണു് എന്റെ ഉത്സാഹം."

സുശീല:—"തോഴീ, എന്താണു് ദേഹത്തിനു സുഖക്കേടു്?"

ഇന്ദുമതി:—"വിശേഷിച്ചൊന്നുമില്ല. ചില സമയം അതികലശലായ ഒരു ഉഷ്ണം ശരീരത്തെ ബാധിക്കുന്നുണ്ടു്. അതു ഞാൻ ഇതുവരെ അത്ര സാരമാക്കീട്ടുമില്ല."

സുശീലയും രത്നകാന്തിയും:—(മുഖത്തോടുമുഖം നോക്കി) സഖി, അങ്ങിനെയുള്ള ഉഷ്ണത്തിന്നു് ഈ പുഷ്പശയ്യാനിർമ്മാണം അനുരൂപം തന്നെ."

ഇന്ദുമതി:— എന്താണു് നിങ്ങൾ 'അങ്ങിനെയുള്ള' എന്ന വാക്കിന്നു് അർത്ഥം കല്പിച്ചിരിക്കുന്നതു്?"

രത്നകാന്തി:—"മദനകൃതമായ' എന്നാണു്"

ഇന്ദുമതി:—"നിങ്ങൾക്കു വല്ല ഭ്രാന്തുമുണ്ടോ? എന്താണു് അർത്ഥം, മദനകൃതമായ എന്നോ? ഇതെന്തു മായയാണു്? എന്നെക്കുറിച്ചു് ഈ വക മായകളൊന്നും തുടങ്ങേണ്ട. ആരോടെങ്കിലും പറയിൻ.

മല്ലാക്ഷീമണി കണ്വപുത്രിയിവളല്ല,ല്ലോക്ക വൈദർഭിഞാൻ,
ചൊല്ലാ,മെങ്ങിനെ പിന്നെയെന്നിലുളവായീടുന്നു കാമജ്വരം ?
നല്ലാക്കിങ്ങിനെയുള്ളതാം പനിവരാമെന്നിപ്പൊഴോതീടുകിൽ
പല്ലാണായതെടോ പരിഷ്കൃതജനം
കൈക്കൊണ്ടു കൊണ്ടാടിടാ

അത്രയുമല്ലാ,

ആമട്ടു നല്ല പനിയുള്ളൊരു നാരിമാക്
പൂമെത്ത തൊട്ടവതണപ്പു തരുന്നതെന്നായ്
ഈമന്നിലുള്ള കവിനിശ്ചയവും നിനച്ചാ-
ലോമന്നതാംഗി, പരിഹാസ്യമതില്ലവാദം.

ഈവക അന്ധവിശ്വാസങ്ങൾ പുരാതനകവികൾ പുറപ്പെട്ടവിച്ചുവെന്നല്ലാതെ, അതിന്നു് അടിസ്ഥാനമില്ലെന്നു് നമുക്ക് അനുഭവസിദ്ധമല്ലേ?"

സുശീല:—"തോഴീ, അതൊക്കെ ശരിയാണെന്നു് പക്ഷേ ഞങ്ങൾ സമ്മതിക്കാം. എന്നാൽ, നിനക്ക് ഈ വിധം ഒരു ഉഷ്ണം ബാധിക്കുന്നതിന്നു് എന്താണു് കാരണം?"

ഇന്ദുമതി:—"തലച്ചോറിന്നു തട്ടുന്നവിധത്തിൽ വല്ലതും ആലോചിച്ചാൽ ഇങ്ങിനെ ഉഷ്ണം ഉണ്ടാകാവുന്നതാണു്. ആകയാൽ, ഞാൻ പഠിക്കുന്നതിൽ അതിയായി ശ്രദ്ധവെക്കുന്നതുകൊണ്ടായിരിക്കണം."

രത്നകാന്തി:—"സഖീ, നീ എന്തിനാണിതൊക്കെ പറയുന്നതു്? ഞങ്ങളെ മറച്ചുവെക്കേണ്ട ഒരു കാൎയ്യവുമല്ലല്ലോ നിന്റെ മനസ്സിൽ കിടന്നുകളിക്കുന്നതു്."

ഇന്ദുമതി:—(ലജ്ജയോടുകൂടി) "തോഴികൾ പറയുന്നതു് ശരിതന്നെ. പക്ഷേ, എനിക്കു് വെളിവിൽ പറവാൻ ലജ്ജകൊണ്ടു് കഴിയുന്നില്ലെന്നേയുള്ളൂ."

(അണിയറയിൽ)

"തങ്കത്താരിന്റ നാണമേകിവിലസും-
തൻകാന്തിയാം നീരിനാ-
ലെങ്കൽച്ചേൎന്നൊരു ദുഃഖമാം ചളികള-
ഞ്ഞീടേണ്ടൊരപ്പുരുഷൻ

തങ്കയ്യാൽ തടവീടുമെൻെറ പുളകം
ചേരുന്നതാകും മുഖ-
ത്തിങ്കൽ ചുംബനമാശു ചെയ്തിടുകയെ-
ന്നാകുന്നു രത്നപ്രഭൻ"

രത്നകാന്തി:—"സുശീലേ, കേൾക്കു; നിനക്കിപ്പോൾ കാര്യം മനസ്സിലായില്ലേ?"

ഇന്ദുമതി:—"സുശീലേ, എന്താണ് ആ കിളി അസംബന്ധം പറയുന്നതു്?"

രത്നകാന്തി:—"തോഴി, നിൻെറ അറയുടെ ഉമ്മറത്തുള്ള ശാരികയാണു് ആ പറയുന്നതു്. ഇതു് അസംബന്ധവൎത്തമാനമാണോ? സംബന്ധവൎത്തമാനമല്ലേ പറയുന്നതു്?"

സുശീല:—"രത്നകാന്തി, ഇനിയും തോഴി നമ്മെ മറച്ചുവെക്കുന്നതു് എന്തിനാണു്?"

രത്നപ്രഭൻ:-(മറവിൽ) "ദൈവമേ, ശാരികയുടെ വാക്കു് എന്നെയും കൂടി സംബന്ധിപ്പിക്കുന്നുണ്ടല്ലോ. രണ്ടുപേൎക്കും ഛായ ഒരുപോലെ ഇരിക്കുന്നതുകൊണ്ടു് എൻെറ മനസ്സിനെ എല്ലാ സമയവും വ്യാകുലപ്പെടുത്തുന്ന ആ രമണീയരൂപം ഇതുതന്നെയായിരിക്കുമോ? ആ കല്പാടെയുള്ള ലക്ഷണം കൊണ്ടു് ഇവളുടെ അനുരാഗം ഈ നിൎഭാഗ്യവാനായ എന്നെക്കുറിച്ചാണെന്നു് തോന്നിപ്പോകുന്നു.

എന്തിന്നെന്നുടെ മനമേ,
പൊന്തിയ മലയിൽക്കരേറിവീഴുന്നു?
എന്തിനുമതിയെക്കിട്ടാ-
നേന്തിവൃഥാവിഷ്ടിയായ് ഭവിക്കുന്നു?

അങ്ങിനെ വിചാരിക്കേണ്ടുന്ന ആവശ്യം ഇല്ലാ.

ഒരുസമയംപാൎത്താലി-
ത്തരുണിനമുക്കായിയെന്നുവന്നേക്കാം
പുരുഷന്നെഴുന്നതാകും
പുരുഭാഗ്യമൊരുത്തനും ഗണിക്കാമോ?

അയ്യോ, അങ്ങിനെ വരുമോ? എന്റെ അവസ്ഥ ഇവിടെ എത്ര നിസ്സാരം? ഇവൾ എത്ര യോഗ്യതാപദവിയിലിരിക്കുന്നു. ആകട്ടെ, ഇവരുടെ സംഭാഷണം മുഴുവൻ കേൾക്കതന്നെ."

ഇന്ദുമതി:—"തോഴീ, ആ ശാരികയെ എവിടെയെങ്കിലും കൊണ്ടുപോയി വിട്ടേച്ചുവരു."

രത്നകാന്തി: —"എന്തിനാണു്? അതു് ശരിയല്ലേ പറയുന്നതു്".

ഇന്ദുമതി: —"തോഴികളേ, നിങ്ങൾ ഇങ്ങനെ ബുദ്ധിമുട്ടിക്കുന്നപക്ഷം ഞാൻ സ്വകാൎയ്യമായ ഈ വാസ്തവം പറഞ്ഞേക്കാം"(എന്നു് ചെകിട്ടിൽ പറയുന്നു.)

രത്നപ്രഭൻ:—

അല്പഭാഗ്യനിവനെ പ്രിയാഖ്യയാ-
ലുല്പലാക്ഷിമണിതാൻ വിളിക്കുമോ?
തല്പസീമനി പിടിച്ചിരുത്തുമോ?
തല്പദത്തിനധികാരിയോയിവൻ? 1

എന്മനസ്സിലിയലുന്നപോലവേ
തന്മനസ്സിലുമുദിക്കുമോ പ്രിയം?
ഇമ്മനോജ്ഞമുഖിയോടുകൂടി ഞാൻ
തിന്മവിട്ടു ഭുവനത്തിൽ വാഴുമോ? 2

ഇത്യാദികളായ എന്റെ ചിന്തകൾക്ക് ഈ സംഭാഷണം ഒരു ഉത്തേജകമായിത്തീൎന്നിരിക്കുന്നു. ഈശ്വരാ ഇനി ഞാൻ എന്തുചെയ്യേണ്ടു?"

*　　　*　　　*　　　*

ഇനി ഈ ഭാഗം ചുരുക്കിയേക്കാം. സുശീലയേയും രത്നകാന്തിയേയും രാജ്ഞി അകത്തേയ്ക്കു വിളിക്കുകയാൽ അവർ പോയി. പൂവറുക്കുന്നതിനിടയിൽ കാലു തെററുകയാൽ ഇന്ദുമതി പൊയ്കയിൽ വീണു വെള്ളത്തിൽ മുങ്ങി. ഉടനെ രത്നപ്രഭൻ അങ്ങുചെന്നു് അവളെ പിടിച്ചു കരയിൽ കേററി. അങ്ങിനെ നായകനെ കണ്ടപ്പോൾ നായികയുടെ വിചാരം ആ ബാലൻ വരച്ചിരിക്കുന്നതു് ഇങ്ങിനെയാണു്:—

"ആരിതെന്നുടെ മനഃപ്രിയം തരു-
ന്നോരിവൻ മൃദുതനുപ്രഭോജ്ജ്വലൻ
നാരിമാരുടെ മനം മിരട്ടുവാൻ
പാരിലെത്തിയൊരു സോമദേവനോ?"

ഈ വിചാരത്തോടെ ഇന്ദുമതി ലജ്ജിച്ചു നില്ക്കവേ തോഴികൾ തിരിച്ചെത്തി. നടന്നതെല്ലാം അവർ അറിഞ്ഞു. ഇന്ദുമതി അവരുടെ പ്രേരണയാൽ പ്രത്യുപകാരമായി കൈയ്യിലുള്ള താമരപ്പൂവു് രത്നപ്രഭന്റെ കൈയിൽ കൊടുത്തു.

"സരസിജമുഖിയിത്താരെൻ-
കരമതിലർപ്പിച്ചു മട്ടു കരുതുമ്പോൾ
അരമിവളുടെ ഹൃൽപ്പൂവും
പരമിവനർപ്പിച്ചപോലെ തോന്നുന്നു."

എന്നാണെപ്പോൾ നായകൻ അന്തരംഗേണ പറയുന്നതു്.

ഇനി നമുക്കു് ഈ നാടകത്തിൽ നായകൻെറ മദനാവസ്ഥയും ഒന്നു കണ്ടേക്കാം:—

ശത്രുരാജ്യത്തു് കാന്തകൻ എന്നു പേർ മാറിയ രത്നപ്രഭൻ വിജനത്തിൽ തന്നെത്താൻ പറകയാണു്:—

"പ്രാണപ്രേയസിയായ ഇന്ദുമതിക്കു് എന്നോടു് ഇപ്രകാരമുള്ള അനുരാഗമുണ്ടായിരിക്കെ, എൻെറ ഈ ദുഃഖശാന്തിക്കു് രാജാവിൻെറ ഒരു ഒററ സമ്മതം മാത്രമേ ഇനി ആവശ്യമുള്ളു. അതു് സാധിക്കുമെന്നു് ഈ അവസരത്തിൽ എനിക്കു് തോന്നുന്നതുമില്ല. അഹോ, എൻെറ അവസ്ഥ ഇങ്ങിനെയായല്ലൊ. പ്രിയേ, ഇന്ദുമതി, നിൻെറ ആ എഴുത്തുതന്നെ എത്രമാത്രം എന്നെ വ്യാകുലപ്പെടുത്തുന്നു? അതിനാലല്ലെ ഞാൻ—

നിയ്യാണു ഹന്ത വലുതായൊരു ശോകഭാര-
മിയ്യാളുകൾക്കിഹ വരുത്തിയതില്ല വാദം
തീയ്യാകയാലറിക നീ മൃദുവാകുമെൻെറ
കൈയാലു കൈവെടിക മൽപ്രിയതന്നെഴുത്തേ!

എന്നു പറഞ്ഞു് അതിനെ വലിച്ചെറിഞ്ഞതു്! കഷ്ടം! അതിലത്തെ ഒരു ശ്ലോകം എനിക്കിപ്പൊഴും ഓൎമ്മവരുന്നു. എന്തെന്നാൽ—

ഹേ, 'കാന്തകാ'മസമനായിട്ടുമങ്ങയോടൊ-
ത്തേകാന്തസീമ്നിയിവളെന്നു കഴിച്ചുകൊള്ളും!
ശ്രീകാന്തനന്ദനനിവൾക്കു തരുന്നു താപം
ശോകാന്ത'മിന്ദുമതി'വക്ത്ര തരേണമേ മേ.

എന്നാണെന്നു തോന്നുന്നു. അല്ലേ, ദൈവമേ, നീ എന്തിന്നു് എന്നെ ഇത്ര വിഡ്ഢിയായി സൃഷ്ടിച്ചു. എന്തുകൊണ്ടെന്നാൽ,

വെള്ളക്കണ്ണാടിപോലുള്ളവളുടെ കവിളിൽ
　　കൈകളെച്ചേർത്തുവെന്നാ-
ലുള്ളത്തിൽപ്പേടിമൂലം കിടുകിടെ വിറയാ-
　　ലൊന്നു ചുംബിച്ചതില്ല,
വെള്ളത്തിൽ ചാടിയപ്പോളവളുടെയധരം
　　തൊട്ടുഞാ,നൊട്ടതിങ്കൽ
കള്ളംകൂടാതെയോലും പുതുസുധയെ നുക-
　　ന്നില്ല ദുർദ്ദൈവയോഗാൽ.

മനസ്സേ, നീ എന്തിനു പരിതപിക്കുന്നു?

കഷ്ടകാലമിയലുന്ന പൂരുഷൻ
തുഷ്ടനായിടുകയില്ല ലേശവും;
ദിഷ്ടമമ്പൊടണയുന്ന കാലമ-
ങ്ങിഷ്ടപൂർത്തിയുമുദിക്കുമേവനും.

ദൈവമേ, എന്റെ സഖാവിന്റെ നിലയിലെങ്കിലും എന്നെ ആശ്വാസിപ്പിപ്പാൻ ഒരാൾ ഇവിടെ ഇല്ലല്ലോ. പ്രിയേ, ഇന്ദുമതി, നീ എന്തിനാണു് നിന്റെ ഹൃദയപ്രിയനായിരിക്കുന്ന എന്നെക്കൂടി ഇങ്ങിനെ ദുഃഖിപ്പിക്കുന്നതു്? അല്ലെങ്കിൽ, ഇതു് നിന്നോടു പറയേണ്ട വാക്കല്ല. ഞാൻ ഇങ്ങിനെ പറയുന്നതിന്നു് പ്രധാനകാരണഭൂതൻ കാമദേവനാണെന്നല്ലേ ചില പുരാതനന്മാരുടെ പക്ഷം. എടോ, കാമദേവ,

വയ്യാതിങ്ങനെ വാണിടും മനുജരെ-
ക്കാണാതൊളിച്ചങ്ങു നി-
ന്നെയ്യാനാക്കപരം പ്രയാസ,മെവനും
ചെയ്യാത്ത കൈയാണിദം;
നിയ്യാണോ ഹരിതൻ മകൻ ത്രിദശനും,
നീയോ സുമാസ്ത്രാഖ്യനും?
പൊയ്യാണോതുവതൊക്കെയും ഭുവിജനം
നിന്നെക്കുറിച്ചോർക്കുകിൽ.

ഇളംകാറേറ, നീയാണോ ഈ കള്ളനായ കാമദേവ ൻെറ രഥമാണെന്നു പറയപ്പെടുന്നവൻ?

പേരാളും മലയാളിതൻെറയടിവാ-
രത്തിന്നു വന്നാദരാ-
ലീരാജ്യത്തു പരന്നടിക്കുമൊരു നീ-
യിന്നെൻ നറുംതെന്നലേ,
നേരായ് പ്പൊട്ടിയൊലിച്ച തീമലയിലെ-
ക്കാറേറാടു ചേർന്നെന്തെടോ
പോരാൻ കാരണമെന്നെയിട്ടു കഷണി-
പ്പിക്കാനുറച്ചോ പരം?

മാറേററുന്നൊരു തങ്കഭാരമഖിലം
രതീകരിപ്പാനിളം-
കാറേറ,സൽഫണിയൂതിടുന്ന സമയ-
ത്തുണ്ടായതോ, നീയെടോ!
എന്താണിങ്ങിനെ ചെയ്യുതെന്നു നിരൂപി-
ച്ചീടൊല്ല നീയെത്രയും
സന്താപം മമനൽകിടുന്നിതു വിയ-
ർപ്പിക്കുന്നുമെയ്യാകവേ."

നായകൻെറ ഈ കാമശോകം കേവലമൊരു ബാലൻെറ വിധാനമാണെന്നോക്കുമ്പോൾ ആൎക്കുണ്ടാകയില്ലാ പരമകൌതുകം! ആ വിധാനത്തിലാവട്ടെ നായികാനായകന്മാരുടെ ആ മനോരാജ്യങ്ങളിൽ പരിഷ്കാരകന്ദളങ്ങൾ ഒട്ടൊട്ടായിളകുന്നതും നാം കാണേണ്ടതാണ്. കൈരളിയിൽ—വിചാരാചാരങ്ങളിൽ നവീനതപം കേറിയതു് ഏതുവഴിക്കെന്നു് അന്വേഷിക്കുന്നവൎക്ക് അതിൻെറ മൂടിയിൽ ഈ ബാലകൃഷ്ണലീല എപ്പോഴും ദൎശനീയം തന്നെ.

കാമാതുരനായ നായകനു് അതേസ്ഥിതിയിലായ നായികയെ മറേറതൊരു കുട്ടിക്കാകും ഇതാ ഇങ്ങിനെ കാണിക്കുവാൻ:—

"പാരംഗണ്ഡം വിളൎത്തും, പനിമതിസമമാ-
മാസ്യമേററം കരിഞ്ഞും,
സാരം പൂമേനിവാടിസ്സരസിജ ബിസമെ-
ന്നുള്ള വൎണ്ണം കുഴഞ്ഞും,
താരമ്പൻ തട്ടിവിട്ടീടിന കടകണകൾ-
ക്കൊക്കെയും ലക്ഷ്യമായി-
സ്സൈരംകൂടാതെ താനെൻപ്രിയരമണികിട-
ക്കുന്ന പൂമെത്തയിന്മേൽ 1

എന്നാണെൻ പ്രിയനിങ്ങുവന്നു തളിരുമ
തോല്ക്കുന്നതകൈയിനാ-
ലെന്നാത്മപ്രിയയെന്നു ചൊല്ലിമമ കൈ-
യമ്പിൽ ഗ്രഹിക്കുന്നതും

എന്നാലോചനപൂണ്ടു കാമവശയായ്
ദുഃഖിച്ചുവാഴുന്നൊരീ
പൊന്നോമൽ പ്രിയയെന്റെയിദ്ദശയഹോ,
കേട്ടാൽ പൊറുത്തീടുമോ?" 2

മനോധർമ്മത്തെ ചമയ്ക്കുന്നതിലല്ലാ ഗ്രഹിക്കുന്നതിലാണല്ലോ കുട്ടികൾ ആദ്യം വിജയംനേടേണ്ടതു്. ആ വിജയം പൂർണ്ണമായ് നേടിയ ആധുനിക കൈരളീബാലനാണ് ബാലകൃഷ്ണനെന്നു് നമുക്ക് ഇനിയും കൌതുകം പെരുകുവാൻ പ്രസ്തുതനാടകത്തിലെ ഏതാനം. അംശം കൂടിയും ഇവിടെ ഉദ്ധരിക്കട്ടെ. കാളിദാസനെ അനുകരിക്കുന്നതിലേക്കാണു് ഈ കുട്ടിയുടെ മനസ്സ് കുതിച്ചുകൊണ്ടിരിക്കുന്നതു്.

നാടകത്തിൽ കേരളരാജാവു് വേട്ടയാടിക്കൊണ്ടുള്ള വരവാണിതു്:—

രാജാവു്:—

"ഉണ്ടയെൻപുറകിലുണ്ടിതോർത്തുടനരണ്ടു-
കൊണ്ടു തലയെത്തിരി-
ച്ചിണ്ടലോടു മമ ബാഹുവിൽച്ചതുര-
നോട്ടമിട്ടു പലവട്ടവും,
കണ്ടമുൾച്ചെടികളൊക്കെയും നിജ ജവത്തി-
നാലിഹ തകർത്തുതൻ-
നീണ്ടതാം ചെവിയുയർത്തി മാനിത, കുതിച്ചിടുന്നു
ബത, കാറ്റുപോൽ."

മന്ത്രി:—

"മാനങ്ങോട്ടു പറന്നിടട്ടെ വെടിവെ-
ച്ചീടേണ്ടനേരത്തു ഞാൻ
മാനം നേടുവനൊന്നയയ്ക്ക കടിഞ്ഞാ-
ണങ്ങുന്നു വേണ്ടും വിധൌ
ഉത്തനംവിട്ടു ഭവാനൊടിങ്ങിനെയഹോ,
ഘോഷാരവം കൊണ്ടുര-
ച്ചാനന്ദത്തൊടു പാഞ്ഞിടുന്നു വലുതാ-
മശ്വം ത്രിവിശ്വശ്രുതൻ"

രാജാവ്:—

"ഇന്നിതിൻെറ വലുതായ വേഗമതുകൊണ്ടു
കണ്ടിടുക നിശ്ചലം
നിന്നിടുന്ന തരുസഞ്ചയം സകലമോടിടുന്ന
വിധമായിതേ,
മുന്നിലുള്ള പശുപക്ഷി വൃക്ഷസരസീഗണങ്ങ-
ളരമാത്രയിൽ
പിന്നിലായിഹ വരുന്നഹന്ത, ബഹുവേഗി-
യിക്കുതിര, നിശ്ചയം."

ഈ ശ്ലോകങ്ങൾ വായിക്കുമ്പോൾ:—"അമ്പട, അന്തകരണത്തിലേക്ക് വിട്ടപ്പോൾ അതിന്നപ്പുറം കടന്ന് മനോധമ്മത്തെ പിടിച്ചു വലിക്കുന്നുവോ—"എന്ന് ആ കുട്ടിയെ നോക്കി നമുക്കാക്ക് തോന്നുകയില്ല!

ഇനി ഈ കുട്ടിയുടെ വീരരസാത്മകമായ ഭാഷയിലേക്ക് നമുക്കൊന്നു തിരിയേണ്ടയോ! ഇതാ, ഒരു വീരവാദം:—

‘‘വെന്നീടട്ടേകടപ്പം കലരുമൊരു കരം-
തന്നിലാവജ്രമേന്തീ-
ട്ടിന്നീടാന്നീടുമിന്ദ്രൻ, പടയിലറികഞാ-
നിട്ടുവട്ടം തിരിക്കാം;
പിന്നീടാരാണുപോരിൽ പരമരനിമിഷം-
പോലുമെൻ മുമ്പിലയ്യോ,
നിന്നീടാൻ തക്കമൎത്ത്യൻ, പരമ്പപപടുകീ-
ടങ്ങളിങ്ങെന്തുസാരം?

പാരാകെക്കീഴ്മറിക്കാൻ പടുതപെരുകുമീ-
ഞാനിരിക്കുന്നകാല-
ത്തീരാജ്യം കൈക്കലാക്കാനുശിരനൊരുവനോ-
ക്കില്ലെനിക്കില്ല വാദം;
നൂറായിക്കീറിടും മാററലരുടെവയറിൽ-
ത്തന്തുമാ വൻനിണത്താ-
ലാറാട്ടാടീടുമീവാളിവന്റെ കരതാ-
രിങ്കലേന്തുന്നുവല്ലോ.’’

രാജാവുംരാജ്ഞിയുംകൂടിയുദ്ധംകാണുകയാണിനി:—

രാജ്ഞി:—

‘‘വമ്പിച്ചുള്ളൊരു താടിയും തുടുതുടെ-
ക്കത്തുന്ന കണ്ണുംകല-
ന്നമ്പിൽപല്ലുകടിച്ചുലച്ചുപെരുകി-
സ്സൎവ്വം തകൎത്തങ്ങിനെ,
മുമ്പിൽക്കണ്ട മരങ്ങളും മലകളും
കയ്യിൽപ്പറിച്ചേന്തിയും-
ക്കൊമ്പിൽ ഭീതിവളൎക്കുമാറസുരരി-
ങ്ങെത്തുന്നു കത്തും രുഷാ.’’

രാജാവ്:—

“പെയ്യുന്നു പലപാടുമായുധഗണം,
സൈന്യങ്ങളേററെത്രയും
ചെയ്യുന്നൂബത,മുഷ്ടിയുദ്ധനിരയും,
തമ്മിൽത്തിരക്കുന്നതേ,
എയ്യുന്നൂ കണകൊണ്ടു ചാപധരരാം
പോരാളിമാരാകവേ,
കൈയും കാലുകളുംമുറിഞ്ഞു നിപതി-
ച്ചീടുന്നിതിപ്പാരിലും.

ആ യുദ്ധത്തിൽ അമിതപരാക്രമത്തോടെ ഏപ്പെട്ടിരിക്കുന്ന തന്റെ ആൾക്കാരെ രാജാവ് ഇതാ കാണിച്ചുകൊടുക്കുന്നു:—

“ശ്രീവായ്ക്കും വാജിയേറീട്ടൊരു കരമതിനാൽ
ശ്മശ്രുവേററം തിരുമ്മി-
ക്കൈവാളങ്ങേതിലേന്തിക്കടുതരരടനം-
കൊണ്ടു ലോകം മുഴക്കി,
ജീവാന്തം മാററലന്മാരുടെ ഭടനിരയിൽ
ചേർത്തു പോരാടിടുന്നോൻ
ജീവാനന്ദാഖ്യനാമെൻ ഭടപതിയിവനാ-
ണെന്നു നീയിന്നറയ്ക്കൂ. 1

മാറിങ്കൽച്ചട്ടകെട്ടിത്തലയിലൊരു തല-
ക്കെട്ടുമായിട്ടു തങ്കൈ-
ത്താരിൽത്താവുന്ന വാളും കുതിരയുടെ പുറ-
ത്തേറി നിന്നൊട്ടുവീശി,
നേരിട്ടീടുന്നതാമെൻ ഭടനിരയഖിലം
കൊന്നുസന്നദ്ധനായി-
പ്പോരിൽക്കാണുന്ന വീരൻ ചലമിഴി, വരനാം വത്സരാജന്റെ മന്ത്രി.” 2

പതിനാറാമത്തെ വയസ്സിൽ ഒരു കുട്ടിക്ക് ഈ മട്ട് യുദ്ധവർണ്ണന സമുചിതമായ പദാവലികളാൽ ശ്ലോകത്തിലാക്കി ചെയ്യാമെങ്കിൽ ആ കുട്ടിയുടെ ഭാവിയിൽ എന്തെല്ലാം ആശകളായിരിക്കാം അന്നാരും കല്പിച്ചിരിക്കയെന്ന് ഇന്നാക്കും ഊഹിക്കാവുന്നതാണല്ലോ. ആ കുട്ടിക്ക പ്രസ്തുതനാടകത്തിൽ മന്ത്രിയുടെ ചുമതലകളിൽ കണ്ണെത്തിയിരിക്കുന്നതു കണ്ടാൽ അതിലും ആക്കും അത്ഭുതമേ തോന്നുകയുള്ളൂ. അത്രയും ചെറുപ്പത്തിൽത്തന്നെ എത്രയും വികസിതമായ ഹൃദയമാണ് ബാലകൃഷ്ണന് ഉണ്ടായിരിക്കുന്നതെന്ന് ഈ പദ്യങ്ങളെക്കൊണ്ടുകാണാം.

"രാജ്യത്തുള്ള സുഭിക്ഷനാശയുഗളം
ബോധിച്ചു, നാശം സദാ
ത്യാജ്യം, നീതിവിടാതെകണ്ടു ഭരണം
ചെയ്യേണ്ട മട്ടോക്കണം,
പ്രാജ്യം കോശധനം തൊടാതെ വലുതാ-
ക്കേണം വിളങ്ങുന്ന സാ-
മ്രാജ്യശ്രീയിനപുഷ്ടിയേകണമിദം
സന്മന്ത്രിതൻകൃത്യമേ. 1

പാരാകെത്തെളിവാന്ന ചാരവരരെ-
പ്പായിച്ചുപായിച്ചു ത-
ദ്വാരാ മാററലരോർത്തിടുന്നതഖിലം
താനേ ധരിച്ചീടണം,
പോരാടാനതിവീരരാകുമവരെ-
ത്തീടിൽത്തടുത്തീടുവാൻ
ധീരാഗ്ര്യതമമെഴും ഭടാധിപതിയെ-
സ്സന്നദ്ധനാക്കീടണം. 2

സൂൎയ്യൻ പോയ് മറവോളവും സ്വവരനൊ-
    ത്താസ്ഥാനിയിൽച്ചേൎന്നൊരോ
കാൎയ്യം തീൎത്തു വസിക്കണം, വഴുകിയാൽ
    കോപിക്കുമൂഴീശ്വരൻ
ആൎയ്യൻ ഭൂപതിയോടു സേവപറവാൻ
    പോയീടണം, മന്ത്രിതൻ-
കാൎയ്യം ദുർഘടമാ,ണിതൊക്കെയൊരുവൻ
    താനേ നിവൃത്തിക്കുമോ!'' 3

ഇനി ഈ കുട്ടിയുടെ ഗദ്യത്തെക്കൂടിയും സ്ഥാലീപുലാകന്യായേണ ഈ നാടകത്തിൽനിന്നുതന്നെ നമുക്കൊന്നു നോക്കിയേക്കാം.

മന്ത്രി വിചാരിക്കുകയാണു്:—"ഉദയനരാജാവിന്റെ ബാന്ധവംകൊണ്ടു്, ഇവിടെനിന്നുകൊടുക്കേണ്ടാ എന്നു് നിശ്ചയിച്ചിരുന്ന കപ്പം ഇപ്പോഴത്തെ വത്സരാജാവായ ശ്രീകുമാരൻ മടക്കിച്ചോദിച്ചിരിക്കുന്നതിനു്, ഞാൻ തരേണ്ടതില്ലെന്നും, അഥവാ, തരേണ്ടതാണെന്നു വിചാരിക്കുന്നപക്ഷം യുദ്ധത്തിന്നു വരാമെന്നും ഇവിടെനിന്നു മറുപടി അയച്ചിരിക്കുന്നു. അവിടെ അതു് എത്തിയാൽ പ്രബലനായ ആ രാജാവു് യുദ്ധത്തിന്നു വരികയും, ഇവിടെ ഒരു യുദ്ധം വേണ്ടിവരികയും ചെയ്യും. ഇതിന്നുവേണ്ട സൈന്യങ്ങളെ ഒരുക്കൂട്ടിത്തയ്യാറാക്കുവാനായി ഭടാധിപതിയായ ജീവാനന്ദനെ ഏല്പിച്ചുപോയി. ശത്രുക്കൾ സമുദ്രത്തിൽനിന്നു് ഈ രാജ്യത്തേക്കു കയറാതിരിപ്പാൻ തുറമുഖത്തിൽ ഒരു സൈന്യാധിപനും സൈന്യവും നിറുത്തേണ്ടതുണ്ടു്. അതിനു് ജലധ്യക്ഷനായ പ്രഹസ്തനെ ഭാരം ഏല്പിക്കുന്നതാണു് ന

ല്ലതു്. അപ്പോഠം, ആയാളുടെ ഒഴിവിലേക്കു് ഒരു പുരുഷനെ വെക്കേണ്ടിവന്നിരിക്കുന്നു. അതിനു തക്കതായ ഒരാഠം ആരാണു് ഈ രാജധാനിയിൽ ഉള്ളതു്.''

ഈ സന്ദർഭത്തിൽ, ആ പട്ടണത്തിലേ രത്നവ്യാപാരിയായ മാണിക്യരത്നച്ചെട്ടിയാർ വന്നു് ഇങ്ങിനെ അറിയിച്ചു: —

''ഞാൻ വംഗദേശത്തുനിന്നു് കപ്പലോടിച്ചു് ഇങ്ങോട്ടു പോരുന്ന വഴിക്കു് ഒരാഠം സമുദ്രത്തിൻെറ നടുവിൽ കിടന്നു് നിലവിളിക്കുന്നതു കണ്ടു. ഞാൻ വേഗത്തിൽ അയാളുടെ അടുക്കെ ചെന്നു് തോണിയിറക്കി പിടിച്ചുകയററി കപ്പലിൽ ഇരുത്തി. ആയാഠം മഹീശൂരപുരത്തുള്ള ഒരു വ്യാപാരിയും ക്ഷത്രിയവംശ്യനുമാണെന്നും അവിടെനിന്നു് ഇങ്ങോട്ടു പോരുന്ന വഴിക്കു് ഒരു ദ്വീപിന്മേൽ കപ്പലണച്ചുവെന്നും കുറച്ചു കഴിഞ്ഞപ്പോഠം കപ്പൽ തകന്നു് പലവിധത്തിലും തൻെറ കൂടെയുണ്ടായിരുന്നവർ ദൂരെത്തെറിച്ചുവെന്നും, താൻമാത്രം ആ ദ്വീപിന്മേൽ വീണുവെന്നും ഒരുവിധം എഴുന്നേററപ്പോഴെക്കു് ദ്വീപു ക്രമേണ താണു് കാണാതായിയെന്നും മററും എന്നോടു പറഞ്ഞു. ആയാളാണു് ഈ യുവാപു്. അനാഥനായ ഈ യുവാവിനെ ഞാൻ വെച്ചു രക്ഷിക്കുന്നതിനേക്കാഠം രാജ്യത്തേക്കു് ഉപകാരത്തിനുതകത്തക്കവണ്ണം ഇവിടെ സമപ്പിച്ചുകളയാമെന്നുവെച്ചു് ഇങ്ങോട്ടു കൊണ്ടുവന്നതാണു്.

ഇതിലധികം ഹൃദയംഗമമായി, കാര്യബോധത്തോടെ ഗദ്യം രചിക്കുകയെന്നതു് ഇക്കാലത്തുപോലുമെന്നുതന്നെയല്ലാ, വയോധികന്മാക്കും ബിരുദധാരികഠംക്കുമിടയിൽപ്പോലും സാധാരണമല്ലെന്നാണിരിക്കുന്നതു്. ഗ

ദ്യത്തിന്നു്, ഭാഷയിൽ വേണ്ടുന്നത്ര നില കിട്ടിക്കഴിഞ്ഞിട്ടില്ലാത്തതായ കാലത്താണു് ബാലകൃഷ്ണപ്പണിക്കരുടെ ബാല്യം. എന്നിട്ടും, എത്രസുരുചിരമായ ഗദ്യമാണു് ആ അത്ഭുതബാലനിൽ നിന്നു് അനർഗ്ഗളം പ്രവഹിച്ചിരിക്കുന്നതു്?

ഇനി നമുക്കു് ആ കുട്ടിയുടെ മദ്ധ്യാഹ്നവർണ്ണനകൂടിയും ഒന്നു കണ്ടിട്ടു് ഈ നാടകം തൽക്കാലം ഏട്ടുകെട്ടിവെച്ചേക്കാം.

കൂടുന്നു വഴിപോക്കരൊത്തു തണലും
വൃക്ഷച്ചുവട്ടിൽ, കിട-
ന്നോടുന്നു ധ്വഷവൃന്ദമൊത്തടിയിലേ-
ക്കാററിൻ തണുപ്പാകവേ,
തേടുന്നു ജലമേവരും, വഴിയഹോ,
സഛിദ്രമഛരായമാ-
യീടുന്നു തരുണീവരാധരസമം
മദ്ധ്യാഹ്നകാലത്തിഹ

കേവലം വിദ്യാൎത്ഥിയായ ബാലകൻേറതാണു് ഈ ഗദ്യപദ്യങ്ങളെന്നു് ഓൎക്കുന്തോറും അവയെ പേൎത്തും പേൎത്തും നോക്കുന്നതിൽ കൌതുകം കൂടി കൂടി വരുന്നതേയുള്ളൂ. പതിനാറു വയസ്സാകുമ്പോഴേക്കും ഇത്രയും സാധിച്ച ആ കുമാരൻ എന്തൊരു ദിവ്യപ്രഭാവനാണു്. ജീവിതവ്യാപാരങ്ങളുടെ പല നിലകളിലേക്കും ആ കുട്ടിക്കു് കണ്ണെത്തിയിരിക്കുന്നതാണു് അധികം അത്ഭുതം.

ബാലകൃഷ്ണപ്പണിക്കരുടെ ആ ചെറുപ്പകാലത്തു് ഇവിടെ പ്രശസ്തകവികളെന്നു പേരെടുത്തിരുന്നവർ പ-
ഴമയിൽ പിടിച്ചു തൂങ്ങിക്കൊണ്ടു് നാടകങ്ങളെന്നും മ-

ണിപ്രവാളകാവ്യങ്ങളെന്നും രൂപത്തിൽ ഭാഷയ്ക്ക് വക നേടിക്കൊടുക്കുന്നവരായിരുന്നു. പണിക്കരുടെ ഗതിയും ആ വഴിക്കുതന്നെയാണുണ്ടായിരിക്കുന്നതു്. എന്നാൽ സ്വാതന്ത്ര്യോദയം അന്നു് അന്യാദൃശമായി ഈ ബാലനിൽ ഉണ്ടാകയാൽ അതിന്റെ പ്രകാശം തൽകൃതികളിലും കാണാറായി. പഴയ മട്ടിലാണെങ്കിലും, സ്വന്തം കല്പനമാണു് പണിക്കരുടെ ഈ നാടകത്തിലെ കഥ. ഖണ്ഡകാവ്യം രചിക്കുവാൻ അന്നത്തെ കവികളോടൊപ്പം പണിക്കർ പുറപ്പെട്ടപ്പോഴും, അതിലും ഉണ്ടായിട്ടുണ്ടു് പുതുമ. ഇതിഹാസപുരാണങ്ങളിലെ കഥകളെക്കൊണ്ടാണു് അന്നു് കാവ്യകാരന്മാർ പ്രവൎത്തിച്ചിരിക്കുന്നതു്. പണിക്കർ തന്റെ മണിപ്രവാളകൃതിയിലേക്കു് വിഷയമാക്കിയ ഇതിഹാസം പ്രാചീനം തന്നെയാണെങ്കിലും, ബുദ്ധമതകാലത്തിന്നപ്പുറം അതു് കടന്നിട്ടില്ലെന്നതാണു വിശേഷം. നാഗാനന്ദത്തിലാണു ആ കുട്ടിയുടെ മനസ്സുചെന്നതു്. രാമായണഭാരതാദികളിലെ കഥകളെക്കൊണ്ടു് പദ്യങ്ങൾ വളൎത്തുന്നതിനു് മുതിന്നവൎക്കിടയിൽ, ആ 'പഴമയല്ലാ, പുതുമയാണു് വേണ്ടതെന്നു് ആ ബാലനുണ്ടായ അഭിനിവേശത്താൽ നാഗാനന്ദം പ്രത്യക്ഷമായി. ഒരു കുട്ടിക്കു് പരിതഃസ്ഥിതിയിൽനിന്നു് ഇതിലധികമാകുമോ മനസ്സുയരുക! അഞ്ചുവൎഗ്ഗത്തിൽ ഒരുനൂറു ശ്ലോകങ്ങളെക്കൊണ്ടാണു് ആ ബാലൻ നാഗാനന്ദം പാടിയിരിക്കുന്നതു്.

"ധ്യാനിക്കയെന്ന കളവാലെവളെ സ്വഹൃത്തിൽ
മാനിച്ചു കണ്ണുകളടച്ചു വസിപ്പതും നീ
വാനിൽപ്പെട്ടും തരുണിമാരിതു ചൊല്ലിയാലും
മൌനിത്വമാർന്നൊരു ജിനൻ ശുഭമേകണം മേ"

എന്നിങ്ങിനെ തീക്ഷ്ണബ്രഹ്മചര്യത്തേയും, നിശ്ചല ധ്യാനയോഗത്തേയും അതിൽനിന്നുണ്ടായ ദിവ്യപ്രഭാവ ത്തെയും കാണിച്ചുകൊണ്ടാണ് പണിക്കരുടെ നാഗാന ന്ദത്തിലെ മംഗളപ്രാൎത്ഥന. അഹിംസാവ്രതനും പരോ പകാരശീലനുമായ ജീമൂതവാഹനൻ രാജ്യത്യാഗത്തിനു മുമ്പ് ഈ കൃതിയിൽ അച്ഛനോടു പറയുന്നതു് എത്ര ഹൃദയംഗമമായിട്ടാണ് ഈ ബാലകൻ കാണിച്ചിരിക്കു ന്നതു്, നോക്കുക:—

ഇക്കണ്ടിടുന്ന തനുതൊട്ടപദാൎത്ഥജാത-
മൊക്കെബ്ഭവക്കടലിലെത്തിരമാലയല്ലോ;
ചൊൽക്കൊള്ളുമെൻ ജനക, ലക്ഷ്മിയുമേറെയൊന്നും
നിൽക്കുന്നതല്ല നരരിൽപ്പുതുസന്ധ്യപോലെ. 1

ഇന്നാകയാലിവിടെയുള്ളൊരു കല്പവൃക്ഷം
തന്നാലുമാശു ജനതയ്ക്കുപകാരമേകാൻ,
നന്നായതിന്റെ വലുതാം മഹിമാവുകൊണ്ടു
മന്നാകെയോക്കിലദരിദ്രതയാൎന്നിടട്ടെ. 2

കൊലക്കളത്തിൽ ഗരുഡന്നു് ആഹാരമായി ഉഴ പ്രകാരം എത്തിയിരിക്കുന്ന ശംഖചൂഡനെ ജീമൂതവാഹ നൻ സാന്ത്വനംചെയ്യുന്നതാവിതു്:—

"ഏതുപാപിനൃപനാണവൻ പ്രജാ-
രാതിയായ് സ്വതനുരക്ഷ ചെയ്യുവോൻ?"

വാസുകി, പ്രജകളെക്കെടുത്തു്, താൻ
ഹാ, സുഖിച്ചു മരുവുന്നുവോ, സഖേ,
ആ സുരാരിരഥതാൎക്ഷ്യനും നട-
ന്നാസുരക്രിയ തുടങ്ങിയോ, പരം?

നാശമുള്ളൊരു ശരീരമാത്രമ-
ക്ലേശമിന്നുപരി രക്ഷ ചെയ്യുവാൻ
ആശയോടു പരഹാനി ചെയ്യുവോൻ
മോശ, മില്ലതിനു കില്ല തെല്ലുമേ.

ആകയാൽ ഗരുഡഭക്ഷണത്തിനായ്
ചാകയെങ്കിലിവനായിടാമെടോ
ശോകമററുനിജ മാതൃയുക്തനായ്
പോക നിന്നുടെ പുരത്തിലേക്കു നീ."

ശംഖചൂഡൻ ഈ വാക്കു കൈക്കൊള്ളായ്കയാൽ ആയാളെ അറിയിക്കാതെ നാഗവേഷത്തിൽ ജീമൂതവാഹനൻ കൊലക്കളത്തിൽ ചെന്നതിൽപ്പിന്നെ അവിടെ ഉണ്ടായതു് ആ ബാലൻ കാണുന്നതു് ഇങ്ങിനെയാണു്:—

"മാമലപ്രകരവും മറിച്ചിടാൻ
കേമനെന്ന നിലയോടുകൂടവേ
ആ മിനിട്ടിലവിടത്തിലൊക്കെയും
ഭീമമാകുമൊരു കാററടിച്ചുതേ.

അപ്പുമാൻ വധശിലാസ്ഥനായപോ-
തൊപ്പമത്തലതിയായ് ഭവിക്കയാൽ
കെല്പുവിട്ടു മുറയിട്ടു കഷ്ടമ-
ന്നബ്ധിയിൽ തരുകുലങ്ങൾ വീണുപോയ്.

നീരുതന്നുടയ രാശിരത്നമാ-
യോരു കണ്ണിണ മിഴിച്ചു നിശ്ചലം
ധീരധീരനവനിൽപ്പെട്ടും കൃപാ-
സാരമറ്റു ബത, നോക്കി നിന്നുതേ.

ആയമപ്രിയസഹോദരീഭ്രമം
മായമററു ഹൃദി ചേർത്തുകൊണ്ടുടൻ
തോയദങ്ങളെ മറച്ചു വന്നൊരാ
ച്ഛായയപ്പൊഴവിടെപ്പരന്നിതേ.

എന്തുവാനിതു വരുന്നതെന്നു വൻ
ജന്തുവർഗ്ഗമകതാരിലോർക്കവേ,
ചിന്തുമുഗ്രതയൊടും ഭുജംഗമം
ഹന്തുമാശു ഖഗരാട്ടുമെത്തിനാൻ.

ചാരുവാം ചിറകടിച്ചു ഭൂമിയിൽ
ചേരുമാസകലരും നടുങ്ങവേ
വാതവേഗമൊടധഃപതിച്ചു ജീ-
മൂതവാഹനനെയാഹരിച്ചുതേ.

ബോധിസത്വകലയെന്നുമൊന്നുമേ
ബോധിയാതവനെയാ ഖഗേശ്വരൻ
ആ ധരാഗ്രമതിലാശു കൊണ്ടുപോയ്
ബാധവിട്ടു പലഹാരമാക്കുവാൻ.

അനന്തരം ജീമൂതവാഹനനെ കൊത്തിത്തിന്നുതുടങ്ങിയ ഗരുഡന്ന് ഇടയ്ക്കുവെച്ച് ശങ്കയുണ്ടായി:—

“വീരാഗ്രേസരനിക്കുട്ടി
യാരാണിന്നെന്റെ ദൈവമേ,
ധാരാളം ഞാൻ ഭുജിച്ചിട്ടും
നേരായ് തോഷിപ്പതെന്തിവൻ?”

അപ്പോൾ ജീമൂതവാഹനനിൽനിന്ന് ഇങ്ങിനെ പ്രോത്സാഹനമാണുണ്ടായത്:—

"ഒഴിഞ്ഞില്ലെൻെറ മേൽ ചോര,
കഴിഞ്ഞിട്ടില്ലിറച്ചിയും,
വഴിഞ്ഞീടുന്നുമേ തോഷ-
മൊഴിഞ്ഞീടേണ്ടതിന്നെടോ."

മേജറായിട്ടില്ലാത്ത ഒരു കൊച്ചനിൽനിന്നാണ് ഈ ശ്ലോകങ്ങൾ പുറപ്പെട്ടിരിക്കുന്നതെന്ന് ഇടയ്ക്കിടെ ഓക്കവാൻ നമുക്കു കുറച്ചു പണിപ്പെടേണ്ടിവരുന്നു. അക്കാലത്തു കാവ്യനാടകാലങ്കാരങ്ങളിൽ കുശലന്മാരായ മുതിന്നവരിൽ നിന്നുപോലും ഇതിലധികം സ്വാരസ്യം പദ്യങ്ങളിൽ പകന്നു കണ്ടിട്ടില്ല. വെറും ബാല്യത്തിൽ തന്നെ ബാലകൃഷ്ണപ്പണിക്കർ അന്നത്തെ സുസമ്മതന്മാരായ കവികൾക്കിടയിൽ തുല്യസ്ഥാനം നേടിയിരിക്കുന്നുവെന്നതിലേക്ക് ഇതിലധികം വേണമോ ഉദാഹരണങ്ങൾ കാണിക്കുക. വിചാരവികാരങ്ങളുടെ നാനാത്വത്തിൽ മനസ്സുചെലുത്തി അവയെ മുറയ്ക്കു ഗ്രഹിക്കുവാനും ശരിക്കു പ്രയോഗിക്കുവാനും ആ ബാലനിൽ ദിവ്യമായി വിളങ്ങുന്ന വാസനാവിശേഷവും ഇത്രയും ഭാഗം കൊണ്ടുതന്നെ നല്ലവണ്ണം വെളിപ്പെടുന്നുണ്ടു്.

ഇന്ദുമതീസ്വയംവരത്തിന്നു മുമ്പാണ് പണിക്കർ നാഗാനന്ദം രചിച്ചിരിക്കുന്നതെന്നു തോന്നുന്നു. പണിത്തരത്തിൻെറ കൈവേല ഈ ഇരുകൃതികളിലും ഏതാണ്ടു് ഒരുപോലെയാണെങ്കിലും കേരളവമ്മപ്രാസദീക്ഷ ഇന്ദുമതീസ്വയംവരത്തിൽ അല്പം അധികം കാണുന്നുണ്ടു്. അതിൽ ഉൾപ്പൊരുളിന്നു നാഗാനന്ദത്തിലേക്കാൾ കട്ടി കൂടീട്ടുമുണ്ടു്. എന്നാൽ നാഗാനന്ദം എഴുതുമ്പോൾ പണിക്കക്കു പതിനഞ്ചു വയസ്സേ ആയിരിക്ക

യുള്ളൂ. പതിനഞ്ചു വയസ്സിൽ ഒരു കുട്ടി, ഇങ്ങത്ര പരിചിതമല്ലാത്ത ആ ജൈനസാഹിത്യത്തിൽ വാസനാബലത്താൽ ഉല്പതിച്ച്—

"പൂമാതിനുള്ള പുതുമാതിരി നാട്യരംഗ-
മാമായവന്റെ നിലയത്തിനകത്തുതന്നെ
സീമാവിഹീനമഹിമാവിയലുന്നതാകു-
മാമാന്യകല്പകമരം നിലനിന്നിരുന്നു"—എന്നിങ്ങിനെ സുന്ദരപദ്യങ്ങൾ പൊഴിഞ്ഞുതുടങ്ങിയിരിക്കുന്നുവെന്നതു് കേരളസാഹിതീലോകത്തിൽ എന്നും വിലോപമുണ്ടാവാത്ത അത്ഭുതമല്ലയോ?




---

## മൂന്നാംഖണ്ഡം

"സുവ്യക്തനായ്, സുസുഖിയായ്, സുഖമായ്, സുരക്ഷ-
മവ്യക്തനായധികനായണുവായമന്ദം
ദിവ്യപ്രദീപ്തിയൊടു ദിക്കഖിലം വിളക്കും-
ഭവ്യപ്രദായക ഭവാൻ ഭവുകം തരേണം."

എന്നിങ്ങിനെ പ്രാത്ഥനാരൂപത്തിൽ പല കൃതികളും ബാലകൃഷ്ണപ്പണിക്കർ രചിച്ചിട്ടുണ്ടു്. അന്നത്തെ കവികൾ ഇത്തരം കൃതികളെക്കൊണ്ടാണ് സാമത്ഥ്യപരീക്ഷയിൽ ഏപ്പെട്ടിരുന്നതു്. നടുവത്തു് നമ്പൂതിരി, കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കൊട്ടാരത്തിൽ ശങ്കുണ്ണി, കെ. സി. കേശവപിള്ള, കുണ്ടൂർ, ഒടുവു് മുതലായവർ ഏതേതുമട്ടിൽ കവനത്തിലേക്കു തിരിയുന്നുവോ, ആ മട്ടിൽ തന്നേ മുന്നോട്ടു പായുവാൻ പണിക്കൎക്കു മിടുക്കുക്കൂടും. ആ വഴിക്കു് പല ഖണ്ഡകൃതികളും പണിക്കരിൽനിന്നു് ഉണ്ടായിട്ടുണ്ടു്. ഇക്കൂട്ടത്തിലുള്ള വാസുദേവാഷ്ടകത്തിലേ ഒരു ശ്ലോകമാണു് മേലേ പകത്തിയിരിക്കുന്നതു്. താരുണ്യാരുണ്യത്തിൽത്തന്നെ ഇത്രയേറെയോ കവിതാവിലാസമെന്നു് പണിക്കരെയോത്തു് വിസ്മയം പെരുകിക്കൊണ്ടല്ലാതെ ഇതാ ഈ പദ്യങ്ങൾ വായിക്കാമോ നോക്കൂ:—

ദേഹാദിയിങ്കലഭിമാനമിയ,ന്നപാര-
മോഹാഗ്നികൊണ്ടു കരിയുന്ന മമാന്തരംഗം
ഹാ, ഹാ, വിഭോ, കരുണയുററ ഭവൽ കടാക്ഷ-
നീഹാരധാരയതിനാൽ കുളിർമപ്പെടട്ടേ. 1

വാ, നാവിധം വലിയ വാരിധി, വൻ വനങ്ങൾ,
നാനാ ദിഗന്തരമിതൊക്കെ നിറഞ്ഞു നിത്യം
മാനാതിശായി മഹിമാമിവിടുന്നു മായാ-
ദീനാവനത്തൊടുമഹോ, കളിയാടിടുന്നു. 2

നന്ദിച്ചുലോകമുളവാക്കി, ഭരിച്ചഴിച്ചു
തന്നിച്ഛപോലെ വിലസുന്ന വിരിഞ്ചമൂർത്തേ,
കുന്നിച്ച ഭക്തിയൊടിവൻ തവപാദപത്മം
വന്ദിച്ചിടുന്നിതു വലച്ചിലൊഴിച്ചിരിപ്പാൻ. 3

മററിപ്പൊഴില്ലടിയനത്ഥന, നിൻ പദത്താർ
പററിപ്പുരാത്മതരഭക്തി മുഴുത്തു പാരം
മുററിപ്പൊരുത്തൊരു ഭവഭ്രമമററു മോക്ഷം
പററിപ്പുരം പരമമാം പദമേറണം ഞാൻ.” 4

എത്ര ഉൽകൃഷ്ടമായ വിചാരഗതിയാണിതു്! വിശേഷിച്ചു് ആ ബാല്യത്തിൽ! അതാണിതിനുള്ള മെച്ചം. ഈ വാസുദേവാഷ്ടകത്തെ പിന്നീടെഴുതിയ ദുർഗ്ഗാഷ്ടകം വാഗ്വിലാസത്താൽ എത്ര കവിഞ്ഞു നില്ക്കുന്നുവെന്നു നോക്കാം.

“സകലയോഗിജനത്തിനുമുൾഭ്രമ-
ത്തികവൃതിർത്തൊരു നിൻ പദപങ്കജം
അകമലർക്കമാക്കി വരുന്നു രാ-
പ്പകലിവൻ കലിവന്മലനാശിനി”

എന്നിങ്ങിനെ യമകപ്രാസത്തോടു കൂടിയതാണു് തൽകൃതി.

"ഭവമനോദയിതേ, പല കഷ്ടസം-
ഭവമണച്ചണയും ഗദതസ്കരൻ
അവരതം പ്രതിഭാമുതലിന്നിമേ
കവരുവാൻ വരുവാനിടയാക്കൊലാ"

എന്നു് ആ ബാലൻ ഉള്ളുരുകി പ്രാൎത്ഥിച്ചിട്ടും ആ പ്രതിഭയെ മാത്രമല്ലാ, അതു് ഉള്ളടക്കി വെച്ചിരുന്ന ഭാജനത്തെക്കൂടിയും ദൈവം കണ്ടുനില്ക്കേ, ആ തസ്കരൻ തട്ടിക്കൊണ്ടു പോകയാണല്ലൊ ചെയ്തതു്!

ആഹ്ലാദകമായ ഭാഷാസാരസ്യത്തിന്നു് ആ ദുൎഗ്ഗാഷ്ടകത്തിലേ വേറെ ശ്ലോകങ്ങൾ കൂടിയും ഇവിടെ നിരത്താം:—

ചിരമിവൻ ഭവസിന്ധുവിലാൎത്തിയാം
തിരയടിപ്പിലലഞ്ഞുലയും വിധൌ
തരമെഴും തവ സൽകൃപതോണിയാ-
ശ്ശരണമേ രണമേദുരവിക്രമേ! 1

തവ, രമേശവിധാതൃമുഖാമര-
പ്രവരമേദുരമാനസഹംസികേ,
സുവരമേകുവതിന്നവനമ്പെഴും
ശിവരമേ വരമേനി വണങ്ങുവൻ. 2

വിമലമാമലമാനിനി, ബാലനാം
മമഹിതം മഹിതന്നിൽ വിളങ്ങുവാൻ
ഇനി ഭവാനി, ഭവാഭിധസിന്ധുതൻ
സുതരണം തരണം തവ നോക്കുകൾ. 3

എന്നീ പദ്യങ്ങളിൽ അനൎഗ്ഗളമായി, സമൃദ്ധമായി പ്രവഹിക്കുന്ന മധുരവാക്പ്രവാഹം എത്ര സമ്മോഹനം!

അകമഴിഞ്ഞഘനാശിനി, നീ കൃപാ-
മികവെഴും കടനോട്ടമുതൃക്കുകിൽ
വികടബുദ്ധിവിളഞ്ഞൊരു വിഡ്ഢിയും
സുകവിയാം, കവിയാമിവനാരിലും. 1

ഭുവനവാസിജനം തലയാട്ടിടും
കവനരീതികളുണ്ടു മഹേശ്വരി,
അവ നമുക്കണവാനടി കുമ്പിടാ-
മിവനജേ, വനജേക്ഷണവന്ദിതേ! 2

വികൃതിവിട്ടു ഭവൽ പദസേവക-
പ്രകൃതിയായ്, കൃതിയായ്, ചതിയററിവൻ
സ്വകൃതപാപമൊഴിക്കുകിലീശ സൽ-
സുകൃതമേ, കൃതമേത്തുമഹോ, മയാ." 3

തെളിഞ്ഞുവഴിഞ്ഞ ഭക്തിവായ്പാൽ ഈ പ്രാർത്ഥനയെ ദേവി കൈക്കൊണ്ടിട്ടുണ്ടു് നിശ്ചയം. മറെറാരിക്കൽ അദ്ദേഹം ദേവിയെ സ്തുതിക്കുമ്പോഴെയ്യും ഇതിലുമെത്രയോ ഉയരെയാണു് എത്തിയിരിക്കുന്നതു്. ശങ്കരാചാര്യപ്രഭൃതികളുടെ ആ ദുർഗ്ഗമമായ വിചാരപഥത്തിൽ അദ്ദേഹം സ്വച്ഛന്ദം സമ്മോഹനതരം ക്രീഡിക്കുന്നതു് ആ ദേവീസ്തവത്തിൽ കാണാം.

ഒന്നായ്ക്കാണും പ്രപഞ്ചച്ചെടിയുടെ മുരടാ-
ണെങ്കിലും ശാഖതോറും
ഭിന്നാകാരം ഭജിക്കും പ്രകൃതി, സുകൃതികൾ-
ക്കിഷ്ടസിദ്ധിസ്വരൂപേ;

ഇന്നാകെത്തീർത്തുകാക്കും ത്രിഗുണമയി, മുടി-
ക്കുന്നതും പിന്നെ നീയാ-
ണെന്നാലെന്നാടലാററിഗ്ഗുണഗണമരുളി-
ക്കാക്കുവാൻ ദണ്ഡമുണ്ടോ?

എന്നിങ്ങിനെയാണ് ആ സ്തവം ആരംഭിക്കുന്നതു്. നാനാത്വത്തിൽനിന്ന് ഏകത്വം കാണുകയെന്ന ആ വേദാന്തത്തിൽ ഇവിടെ കവിയുടെ സങ്കല്പം എത്തിക്കഴിഞ്ഞിരിക്കുന്നു. കരുതലോടെ പൊരുളടക്കിക്കൊണ്ടുള്ള ഇതിലെ ശബ്ദപ്രയോഗമാവട്ടെ, ആലോചനാമൃതവുമാണ്. ജഗന്മൂലകന്ദം എന്നുള്ള പൂർവ്വകവി വാക്കിനെ പ്രപഞ്ചച്ചെടിയുടെ മുരട് എന്ന് ഭാഷയിലാക്കിയതു് എത്രസുന്ദരം! ഇങ്ങിനെ സങ്കല്പം കഴിഞ്ഞു് കവിയിതാ ഇഷ്ടദൈവതത്തെ പ്രത്യക്ഷമാക്കുന്നു:—

കാദംബക്കാട്ടിലത്യുജ്ജ്വലകനകമണീ
മണ്ഡപത്തിങ്കലാവിർ-
മോദം മാണിക്യവീണാമധുരരവമിണ-
ങ്ങുന്ന ഗാനങ്ങൾപാടി,
വേദജ്ഞന്മാർക്കുപോലും വെളിവിലറിയുവാ-
നാവതല്ലാ, തവിദ്യാ-
ച്ഛേദം ചെയ്തുല്ലസിക്കും പരമശിവപരാ-
ശക്തി പാലിക്കണം നീ.

ഈ ദർശനം പൂർവ്വികന്മാരായ സംസ്കൃതകവികൾക്കു് ഉണ്ടായിട്ടുള്ളതാണെങ്കിലും അതു് ബാലകൃഷ്ണപ്പണിക്കർ സ്വാതന്ത്ര്യത്തോടെ ഭാഷയിലാക്കിയപ്പോൾ ഹൃദയാഹ്ലാദകത്വം നമുക്ക് ഒന്നുകൂടിയും വർദ്ധിച്ചുമട്ടായി. വാസ്തവത്തിൽ, പൂർവ്വകവിയെ അനുകരിക്കയല്ലാ അ

ഭേദം ചെയ്തിരിക്കുന്നതു്. സംസ്കൃതത്തിലേ ആ പൂർവ്വ കവി പ്രയോഗം മനസ്സിൽ കടന്നു് നല്ലവണ്ണം ദഹിച്ചതിൽപ്പിന്നെ, സ്വന്തം ഭാഷയിൽ, സ്വന്തം ബുദ്ധി പ്രകാശത്തിൽ സ്വന്തമായിത്തന്നെ വെളിപ്പെട്ടിരിക്കയാണിതു്.

ഇഷ്ടദൈവതത്തിന്റെ ഭൂതിയെക്കുറിച്ച് 'അതു് ആരറിഞ്ഞു' എന്ന അത്ഭുതത്തോടെ കവിട്ടക്കാൽ ബാലകൃഷ്ണപ്പണിക്കർ കാണുന്നതു നോക്കാം:—

ശ്രീകാന്താക്ഷിക്കു രാഗപ്പുതുമയരുളിടും-
നിദ്രയായ്, ഭദ്രമസ്മ-
ശ്രീകാളും ശങ്കരൻ തൻ നിടിലമിഴി നടു-
ക്കാദി ഭൂതാഗ്നിയായി
ലോകാക്ഷിക്കുള്ളിലും, തൻപുറമെയുമെരിയും
ദീപ്തിയായിപ്പലേമ-
ട്ടാകാരം പൂണ്ടമായേ, തവമഹിമ മഹാ-
ദേവി, മററാരറിഞ്ഞു. 1

പ്രാണായാമാദി നാനാവിധവിധികളൊടും
നാസികാഗ്രത്തിലക്ഷി-
ക്കോണാക്കും സംയതാത്മാക്കളിലിതുളവുമാ-
റക്ഭാസ്സായിരിക്കേ,
വീണാലാപേ, വിശിഷ്ടപ്രതിഭയുമറിവും
നൽകുവാൻ വന്ന നിന്നെ-
ക്കാണാമത്രെ നിലാവിൻപടി, തിരുവടിതൻ
തത്വമെന്താരറിഞ്ഞു! 2

ചിൽപ്പൂമാധ്വീകധാരേ, ചിണിചിണിനിനദം
ചിന്തുമാറഗ്ര്യഹംസ-
ക്കൾപ്പൂമോദംവളൎത്തും ഭവതിഭവമുഖാ-
ബ്ജത്തിലേ ഭൃംഗിയായും,
പൊൽപ്പൂമാതിൻ മണാളൻമലർമകനിവരാൽ
പൂജ്യപാദാബ്ജയായും,
നിൽപ്പൂ മീനാക്ഷി, നിൻമാനസമഹിമ വെറും-
ചണ്ടി ഞാനെന്തറിഞ്ഞൂ! 3

ശ്രീചക്രത്തിൻനടുക്കും, ശ്രിതജനഹൃദയ-
ത്തട്ടിലും, ദുഷ്ടദൈത്യ-
ശ്രീചക്രത്തെപ്പിളപ്പാനടരിടുമൊരിടം
തന്നിലും മിന്നൽ പോലെ
വാചസ്സംശുദ്ധി വർദ്ധിച്ചവരുടെ രസനാ-
ഗ്രത്തിലും നീജയിപ്പൂ
നീചന്മാരെന്തറിഞ്ഞൂ തവ മഹിമ മഹാ-
യന്ത്രതന്ത്രാധിവാസേ!

പ്രാപഞ്ചിക സൎവ്വസ്വത്തെ മൂൎത്തിമതിയാക്കി, ദിവ്യസുന്ദരാലങ്കാരങ്ങളാൽ പരമദൎശനീയയാക്കി, ജനസാമാന്യഹൃദയത്തിൽ ദീപമാക്കിക്കൊണ്ടു് ജ്ഞാനവൃദ്ധന്മാരായ പൂൎവ്വകവികൾ നേടുകയുണ്ടായതിനെ ഇതിലധികം മനോജ്ഞമായി ഭാഷയിലാക്കുന്നതിന്നു് ആൎക്കായിട്ടുണ്ടു്. ഈ സ്തവത്തിൽത്തന്നെ ദേവിയിൽ ഇപ്പോഴത്തേ സയൻസിന്റെ ബീജം പോലും കവി കാണുന്നുണ്ടു്:—

ചൂടേറും തീയ്യ്, നീർ, കാററിവയുടെ ഗതിയാൽ
ചുററുവാൻ വേണ്ട മാർഗ്ഗ-
ത്തൂടേ മൂന്നാണി താഴ്ത്തി ത്രിഗുണനിലയമാം
ലോകയന്ത്രത്തെ നിർത്തി,
കേടേററാലായുധം പൂണ്ടതിന്ന കുറവു തീ-
ർക്കുന്ന നീ ശില്പവിദ്യാ-
വിടേ, തത്വത്രികോണാഗമമിവനുപദേ-
ശിച്ചു രക്ഷിച്ചിടേണം.

ഇനിയിതാ ഈ ഫലിതം വാഗ്വൈചിത്ര്യത്താൽ എത്ര സരസമായിരിക്കുന്നു:—

സാരബ്രഹ്മാണ്ഡഭാണ്ഡച്ചളി കളവതിനാ-
യാസുരക്കാടെരിച്ച-
ന്നേരത്തേ, വാട്ടമേൽക്കാതമരിനിര കുളി-
പ്പിച്ചു നീയെന്നു കേൾപ്പൂ;
പാരം ചിന്താഗ്നി വേവിച്ചൊരു മമ ഹൃദയം
ശുദ്ധമാക്കുന്നതിന്നോ
ഭാരം, ചാരം ചുമക്കുന്നൊരു നിയമമെഴും
നീലകണ്ഠന്റെ ജായേ.

ഇതിൽ, ഭാണ്ഡം, ചളികളയൽ, കാടെരിക്കൽ, അമരിനിര, വേവിക്കൽ, ചാരം ചുമക്കൽ, നീലകണ്ഠൻ എന്നീ പദങ്ങളിൽ മുഴച്ചുനില്ക്കുന്ന ഫലിതം ഓർക്കുന്തോറും അധികമധികമാണു്.

കാലാഗ്നിജ്വാലപോലേ കരുമനകളിയാ-
ടുന്ന കൈവാളുലച്ചും,
ഹേലാ ഹുങ്കാരമാർന്നും മൃദുലമണിമയ-
പ്പൊഞ്ചിലമ്പൊച്ച പൂണ്ടും

നിലാളിപ്പൂങ്കുഴൽക്കെട്ടണിമലർ വിതറും-
മട്ടു യുദ്ധക്കളത്തിൽ
ച്ചേലായ് നൃത്തം ചവിട്ടും നടവരദയിതേ,
ദേഹിമേ ദേഹസൌഖ്യം.

എന്നു് ആ സ്തവത്തെ കവി ഉപസംഹരിക്കുന്നു. രൌദ്രഭാവത്തിൽപ്പോലും മോഹനരൂപദർശനം! കാലാഗ്നിജ്വാലയിൽ നറുമലരഴക്! കൈവാളുലച്ചലിൽ കളമൃദുലനാദം! ഘോരയുദ്ധത്തിൽ ചാരുനൃത്തം! അതാണിതു്!

ബാലകൃഷ്ണപ്പണിക്കർ കണ്ട ഈ ദേവീവിലാസം പോലെ തന്നെയാണു് അദ്ദേഹത്തിൽനിന്നുണ്ടായ ആ ഭാഷാവിലാസവും. ആ ഭാഷ ഏതു ശുഷ്കവിഷയത്തിൽ പ്രവേശിച്ചാലും അതിൽനിന്നെല്ലാം കളമഞ്ജുളഗാനമേ കേൾക്കാറാകുകയുള്ളൂ. വെറും ഗദ്യത്തിൽ നീട്ടിപ്പരത്തിയെഴുതുമ്പോൾക്കൂടിയും, വൈദേശികത്വത്താൽ അത്ര ഹൃദ്യമാവാത്തതാണു് ഇന്നാട്ടിലേ ജനസാമാന്യത്തിനു് യൂറോപ്യൻ ചരിത്രം. എന്നാൽ, അതു് പണിക്കരുടെ ഭാഷയിൽ പദ്യത്തിലായപ്പോൾ ഏററവും ശ്രവണസുഖദമായ്ത്തീൎന്നിരിക്കുന്നു.

തണ്ടാർമാതിൻ പരിചിഹ്ന‘ത്തുദാരാ’ന്വയ-
ത്തിന്റെ പുണ്യം-
കൊണ്ടാനന്ദംപെടുമെലിസബത്തെന്നു
പേർകൊണ്ട റാണി
ഉണ്ടായ്വന്നാ,ളവളമ്പലയെന്നാകിലും
തൻബലത്താ-
ലുണ്ടാക്കിത്തീർത്തിതു കുതുകവും
ക്ഷേമവും നാട്ടുകാരിൽ.

എന്നിങ്ങനെ ഹാനോവർവംശാവലിയെപ്പററി ബാലകൃഷ്ണപ്പണിക്കർ സുസ്വരത്തിൽ പാടിയപ്പോൾ അതു് ബാലന്മാൎക്കുകൂടിയും സസന്തോഷം ഏററം പാടാവതായി.

പൌരന്മാർ തങ്ങടെ ഹിതമറിഞ്ഞീമഹാ
രാജ്ഞി താനേ
പൌരസ്ത്യേന്ത്യാസമധികവണിക്‌സംഘ-
മൊന്നേപ്പെടുത്തി
ധീരന്മാരാം ചിലരെ ഭരമേല്പിച്ചു സാ-
മ്രാജ്യസിദ്ധി-
ദ്വാരം കാണിച്ചിതു കവികുലോൽഗീത-
ചാരിത്രവൃത്തി.

ഈ ഭാഷയിൽക്കൂടി എലിസബത്തിനെയും ഈസ്റ്റിന്ത്യാകമ്പനിയേയും കാണുമ്പോൾ ആൎക്കില്ലാ അതു് ഹൃദയംഗമം!

പാറക്കല്ലിൻ പടി പരുപരുത്തുള്ളൊ-
രുള്ളോട്ടുകൂടി-
ച്ചാറത്സാദ്ധ്യൻ ചപലതമുഴുത്തക്രമം
ചെയ്കമൂലം
ക്രൂരററാകെ പ്രജകളിളകിത്തദ്വധം
ചെയ്തു, രണ്ടാം
ചാറത്സിന്നും ജനതതിപരാഭൂതിയെ-
ച്ചെയ്തിതന്നാൾ

അന്തഃഛിദ്രക്കറകലരുമബ്ഭൂതലം
പൂതമാക്കി-
ച്ചന്തംപോലേ ചതുരമതിയാംക്രോംവ
ലല്പം ഭരിച്ചു,

ഹന്ത, ശ്രീമാനവനമരുതിപ്പെട്ടു,
പിന്നെശ്ശമത്തി-
ന്നന്തം വന്തു കലഹകലുഷീഭൂതമായ്-
ത്തീൻരാജ്യം.

എന്നിങ്ങിനെയാണു് ഇംഗ്ലണ്ടിൻെറ ആദ്യഭംഗകാലം കവിനമുക്കു് കാണിച്ചുതരുന്നതു്. ഗ്രേറ്റുബ്രിട്ടൻ സമസ്തം അതിൽപ്പിന്നെ-

ശസ്താചാരക്രമഘടിതമാം പാർല്യമെ
ണ്ടിന്നു കീഴായ്
ധ്വസ്താരാതിപ്രകരമുദയം ചെയ്തു
ഹാനോവർവശം.

പിന്നെ, ആ വംശത്തിന്നു് ഉന്നായി, ദേവശ്രേഷ്ഠപ്രതിമഭുജനായ ആദിമൻജോർജ്ജുഭൂപൻെറ ഭരണമായി.

ശീലം നന്നാകിലുമരചനോട്ടൽപതി-
ഷ്ണുപ്രിയത്വം
മൂലം യാഥാസ്ഥിതജനമെതിർത്തേറെ-
മല്ലിട്ടു, പക്ഷേ,
മൂലത്തോടേ നൃവരനവരെസ്സംഹരി-
ച്ചേപ്പെട്ടുത്തി
കാലത്തിന്നൊത്തൊരു പൊതുജനാധാരമാ-
പ്പാർല്യമെണ്ടിൽ.

എന്നതാണു് അന്നുണ്ടായ മുഖ്യസംഭവം. പിന്നെയുണ്ടായതു് —

അക്കാലത്തിൽ സ്പെയിനിലെ നൃപൻരാജ്യ
ലോഭം നിമിത്തം
വക്കാണിക്കാൻ വളരെബ്ബലമൊത്തെത്തി-
യെന്നാകിലും താൻ

ദിക്കാലാദ്യസ്ഥിതികളെയറിഞ്ഞോരോറോ-
രിംഗ്ലീഷുകാരോ-
ടൊക്കാതുള്ളിൽ ത്രപയുമഴലുംപൂണ്ടുടൻ
പിന്തിരിച്ചാൻ.

ഈ മട്ടു്, ഈ മന്നവമണി പതിമൂന്നുകൊല്ലം സമിദ്ധക്ഷേമം, സമ്പത്സമേതം, അഴലില്ലാതെ രാജ്യം ഭരിച്ചു.

സോമശ്രീമാൻ തദനുനൃപനായ്ത്തൻ
രണ്ടാമനാം ജോ-
ർജ്ജാമൽപ്പൂമാതിവനൊരു കളിത്തോഴി
പോലായിരുന്നു.
സ്പാനിഷ്ക്കാ,രാസ്ത്രീയ,രതുലരാം ഫ്രഞ്ചുകാ-
രിപ്പറഞ്ഞോർ
മാനിതപത്തോടടർപൊരുതിയന്നാംഗല-
ക്കാധിനൽകി;
ഗൈനിക്കാനില്ലതു, പകരമായ് ഫ്രഞ്ചു-
കാരെക്ഷണത്തിൽ-
ത്താനിന്ത്യാന്തസ്സമരവിധിയാൽതാഴ്ത്തിനാ
രാംഗലന്മാർ.

അതിൽപ്പിന്നെ മൂന്നാം ജോർജ്ജിൻെറ കാലത്തിലേക്കു കടക്കുന്നു.

വീരക്കെല്ലാമണിമകുടമായൂഴി-
യൊക്കെപ്പിടിപ്പാ-
നാരംഭിച്ചോരമിതബലമൊത്തുള്ള
നെപ്പോളിയാഖ്യൻ

വൈരംമൂത്തീറ്റപതിയോടെതിത്തെ-
ങ്കിലും ധീരരിംഗ്ലീഷ്-
കാരാഗ്ഘോരാക്രമിയുടെ മദം തീൎത്തു
ബന്ധത്തിലാക്കി.

ഇങ്ങിനെയൊരു വിജയം മഹത്തരമായി ഉണ്ടായെങ്കിലും,

പണ്ടാംഗ്ലേയക്കധിഗതമമേ-
രിക്കയാം രാജ്യമന്നാ-
ളുണ്ടായുന്നോരടരിലവിടെ-
പ്പാക്കുവോർ കൈക്കലാക്കി.

എന്നൊരു നഷ്ടം അനുഭവിക്കേണ്ടിവന്നിട്ടുമുണ്ട്. തന്മൂലം:—

പോരിൽ ദ്രവ്യച്ചെലവധികമായ്
പ്ലോകയാലാകമാനം
ദാരിദ്ര്യം മൂത്തൊരുപടി കടം-
പെട്ടു ബ്രിട്ടീഷിനന്നാൾ.

അതിന്നു് കവി കാണുന്ന സമാധാനം ഇതാണ്:—

പേരിന്നല്ലോധന, മതു ലഭിക്കേണ-
മല്ലാതെ മർത്ത്യൻ
പാരിൽ ജീവിക്കരുതു നിധികാക്കുന്ന
ഭൂതം കണക്കേ.

ഇങ്ങിനെ മൂന്നാം ജോൎജ്ജിന്റേയും പിന്നെ നാലാം ജോർജ്ജിന്റേയും കാലം കഴിഞ്ഞപ്പോൾ നാലാംവില്യം സിംഹാസനസ്ഥനായി.

ചട്ടംനിർമ്മിച്ചവനഗതികൾ-
ക്കൊക്കെയും രക്ഷനൽകി,
പ്പൊട്ടന്മാരാമടിമകളെ വി-
ല്ക്കുന്ന ചട്ടം നിറുത്തി,
ചിട്ടയ്ക്കാക്കി നഗരഭരണം,
ക്ഷാമരോഗാദിയെല്ലാം
വിട്ടക്കാലം ജനതമനതാരിങ്ക-
ലാനന്ദമാന്നു.

കല്യശ്രീയും, കരളിനലിവും, കാന്തിയും ചേൎന്ന വീരാഗ്രണിയായ ആ നാലാംവില്യം വിധിവശാൽ അന്തരിച്ചപ്പോൾ—

ശല്യംകൂടാതധിപതിപദം
പ്രാപ്തയായ് പ്രാപ്തിമൂലം
തുല്യത്വംവിട്ടൊരു ഗുണവതീ
റാണി വിക്ടോറിയാഖ്യ.

ഇനി വിക്ടോറിയയെക്കുറിച്ചുള്ള കീൎത്തനമാണു്:—

ക്ഷാമാപേതം ക്ഷമയെമുഴവൻ
കാക്കവാൻ വന്നസാക്ഷാൽ
പൂമാതാകും പരിചു പുരു പുണ്യ-
ങ്ങളാൽ പൂൎണ്ണയായി
സാമാന്യം വിട്ടൊരു കരുണ പൂ-
ണ്ടിജ്ജനങ്ങൾക്കശേഷം
കാമാവാപ്തിക്കമരതരുവായ്
വാണതീറാണിയല്ലോ-
സേനാക്ഷോഭം സമരമിവകൊ-
ണ്ടാകുലപ്പെട്ടുഴന്നോ-
രീനാടിന്ത്യാഭിധമധിപരാം
കമ്പനിക്കാരിൽനിന്നും

താനായെയ്ക്കേറ്റലിവൊട്ടഭരി-
ച്ചുവാഴുന്നവക്ക്-
ന്യൂനാനന്ദപ്പൂമ പുത്തുതായ്-
ച്ചേത്തതീ റാണിയത്രേ.

വിക്ടോറിയയെ പിന്തുടന്ന എഡ്വേർഡിനെക്കുറിച്ച് കവി പറയുന്നതു് അമലഹൃദയനും പരഹിതപരനുമായ അദ്ദേഹത്തെപ്പോലെ-

അത്രനന്നായിരാജ്യം

വാഴാൻഭാഗ്യം വളരെയവരന്മാക്ക്
സിദ്ധിച്ചതില്ലാ--"എന്നാണു്.

ഇപ്രകാരം വർണ്ണിച്ചുകൊണ്ടുവന്നു് ആ വംശാവലിയെക്കുറിച്ചുള്ള കീർത്തനം ഇങ്ങിനെ സമാപിക്കുന്നു:—

തപ്പാതെഡ്വേർഡരചതനയൻ
പഞ്ചമൻ ജോർജ്ജുതാനി-
ന്നിപ്പാരിന്നുള്ളധിപനവിടുന്നിന്ത്യയിൽ
ചക്രവത്തി
തൃപ്പാദത്തിൽപ്പ്രണിയുക മഹാലോകരേ
നിങ്ങാളെന്നാ-
ലപ്പാലാഴിപ്പുകളെഴുമിളാവല്ലഭൻ
നല്ലതേകും.

പാരിന്നാഥൻ പടുമതി, പരിപൂർണ്ണ-
ലാവണ്യപൂരൻ
നാരിശ്രേണിക്കണിതിലകമാം മേരിയെ-
ത്തന്നെ വേട്ടാൻ

ചാരിത്രത്തെച്ചെറുത്തു പിഴകൂടാതെ
ദീക്ഷിച്ചുപോരു-
ന്നോരിക്ഷ്മാഭൃൽകുലകലികയെക്കണ്ടു
കൂപ്പേണ്ടതത്രെ.

ആയുസ്സാരോഗ്യവുമഭിമനച്ചേച്ചയും
നല്പുത്ര-
ശ്രീയുംകൂടിസ്സുമതി നൃപനും മേരിയാം
റാണിയാളും
ഈ നൃയുഗളോരിൽ കൃപയുമതിവാത്സല്യവും
പൂണ്ടുനോക്കാ-
നായുന്മേഷത്തികവൊടു ജയിക്കേണമാ-
ചന്ദ്രതാരം.

ഇതിന്നു പുറമെ ഇനിയൊരു ഭൂപാലമംഗളംകൂടി ബാലകൃഷ്ണപ്പണിക്കരുടെ വകയായിട്ടുണ്ടു്. അതിൽ ബ്രിട്ടീഷ് സാമ്രാജ്യത്തേയും ജോജ്ജുചക്രവത്തിയേയും . കുറിച്ചു് വണ്ണിച്ചിരിക്കുന്നതു് സമൃദ്ധസാരസ്യത്താൽ ആക്കമെന്നും ഹൃദ്യമാണു്:—

നാട്ടിൽ പരിഷ്കാരരസപ്രവാഹം
കൂട്ടിപ്പുളയ്ക്കുന്ന ഫലങ്ങളോടും
ബ്രിട്ടീഷുസാമ്രാജ്യമരം സമൃദ്ധി-
പ്പെട്ടിന്നു മിന്നുന്നു വിലാസപൂണ്ണം. 1

എതിക്കുവാനാരുമടുത്തിടാത്ത
സ്ഥിതിക്കുറപ്പോടുമുയച്ചയോടും
ഇതിന്റെ ശാഖാവലി നാലുപാടു-
മതിർത്തിനോക്കാതെ പടന്നിരിപ്പു. 2

കല്പദ്രുമംപോലെ ബുധക്കശേഷം
കാമം വളക്കുന്നൊരിതിന്നു കീഴിൽ
കാലത്തു വിശ്രാന്തി ലഭിക്കമൂലം
കാളുന്ന താപം കളയുന്നു ലോകം. 3

സാമന്തഭൂപാലരിതിൻചുവട്ടിൽ
കാമം സമാധാനമിയന്നിടുന്നു
സീമന്തിനീ ദൃഷ്ടിശരങ്ങളാൽത്താ-
നീ മന്നവക്കിന്നഭിമാനഭംഗം. 4

ഈമട്ടു മാനത്തിലുയർന്നതാമി-
സ്സാമ്രാജ്യവൃക്ഷത്തിന്നു കാവലായി
ഊർജ്ജസ്വലാഡംബരസാരനഞ്ചാം
ജാജ്ജ്വല്യസിക്കുന്നിതു സാർവ്വഭൗമൻ. 5

നാനാമതാചാരപരാധിവാസ-
സ്ഥാനായിതം മണ്ഡലഭിന്നദണ്ഡം
താനേകനായിട്ടൊരു വീടുപോലെ
താനേ ഭരിക്കുന്നിതു ചക്രവർത്തി. 6

കാലത്തിനും കാരണമായ് ജഗത്തി-
ന്നാലംബമായിങ്ങു വെളിച്ചമേകി
ചോരത്തുടുപ്പുറെറാരു മണ്ഡലാഗ്രം
ചേരുന്ന ഭാസ്വാനുദിതൻ നൃപാലൻ. 7

രാജന്യവംശത്തിനൊരിന്ദ്രനായും
തേജസ്സുകൊണ്ടുജ്ജ്വലിതാഗ്നിയായും
പ്രജാഗണത്തിൽ സമവർത്തിയായും
സൗജന്യസമ്പന്നിധിതന്നെയായും 8

വാരാശികൾക്കൊക്കെയുമീശനായും
നേരായ് ജഗൽപ്രാണഗുണംവഹിച്ചും
ശ്രീരാജരാജേശ്വരനഷ്ടദിക്പ-
സാരാംഗഭൃതൻ സരസം ജയിപ്പൂ. 9

ഈ കൃതിയും ഇതിന്മുമ്പു പറഞ്ഞ ഹാനോവർ വംശാവലിയും ജോർജ്ജുചക്രവർത്തിയുടെ പട്ടാഭിഷേക കാലത്ത് എഴുതിയവയാണ്. അക്കൂട്ടത്തിൽ സാമ്രാജ്യ ഗാഥ എന്ന കിളിപ്പാട്ടും പണിക്കർ ഉണ്ടാക്കീട്ടുണ്ട്. അതിൽനിന്നക്കൂടിയും ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം. പൂർവകവിയായ ഭാഷാപഞ്ചതന്ത്രകാരനെ പണിക്കർ ഈ സരണിയിൽ അതിശയിക്കുന്നതു നോക്കുക:—

വിത്തവും പ്രാണങ്ങളും പാലിച്ചു നീതിന്യായ-
സത്തരം പിഴയ്ക്കാതെ നിത്യവും നടത്തിയും,
ജാതികൊണ്ടുയർച്ചയോ താഴ്ചയോ ഗണിക്കാതെ
ഭൂതകാരുണ്യംപൂണ്ടു മേധയുള്ളവർക്കെല്ലാം
വാദമററുദ്യോഗങ്ങളോരോന്നു നൽകിസ്സഭാ
വാദപണ്ഡിതന്മാരെസ്സൽകരിച്ചുയർത്തിയും,
പക്ഷപാതമായ് ദണ്ഡ്യരക്ഷയോ, രക്ഷ്യന്മാർക്ക
ശിക്ഷയോ നൽകി പ്രജാഭക്ഷണംചെയ്യാതെയും,
ബദ്ധസന്നാഹം പടക്കപ്പലും പട്ടാളവും
യുദ്ധസാമാനങ്ങളും യുക്തമായൊരുക്കിയും,
സാർവ്വഭൌമരെപ്പോലും സാമന്തരാക്കിക്കൊണ്ടും,
സർവ്വകാലവും ബ്രിട്ടീഷ്സാമ്രാജ്യം ജയിക്കുന്നു.
ന്യായമായൂക്കരം പതിപ്പിക്കയാലിതിന്നതി-
രായിരം കരംകൊണ്ടു മക്കനാലലംഘിതം
സാഗരം കിടങ്ങായും മലകൾ മതിലായു-
മേകമന്ദിരംപോലെ കാണുമിസ്സാമ്രാജ്യത്തിൽ

പുഞ്ചിരിപ്പൂത്തുമപൂണ്ടഞ്ചിതരസം സദാ
സഞ്ചരിക്കുന്നു സമാധാനദേവതതാനേ.
വാനവന്മാരെപ്പോലെ ഭൂമിയെ സ്പർശിക്കാതെ
മാനമാർന്നിതിലുള്ള വാനവപ്പുരിഷകൾ
ആവിവണ്ടികളിലുമാകാശയാനത്തിലു-
മാവിലമകന്നൊത്തവണ്ണമേ ചരിക്കുന്നു.
ബ്രിട്ടീഷുസിംഹക്കൊടിക്കുറതന്നിളംകാററു
തട്ടീടുന്നവർക്കുണ്ടാമുന്മേഷമെന്തു ചൊൽവൂ.
വിട്ടീടും മഹാമയമായതിൻകീഴിൽച്ചെന്നു
പെട്ടീടിലെന്നു നമുക്കെല്ലാക്കുമനുഭവം
കൈയൂക്കുകൂട്ടുന്നവൻ കാരിയക്കാരനെന്നോ-
ത്തീയൂഴിയെല്ലാം മുടിഞ്ഞതുമോരോരോ നൃപർ
തങ്ങൾതങ്ങൾക്കുചേരും ധർമ്മങ്ങൾ തിരിയാതെ
തങ്ങളിൽത്തച്ചും കൊന്നും നാടുവാണിതു മുന്നം;
ആയവാധകളൊന്നുമിങ്ങിനി വരാതെക-
ണ്ടായതു ജനാശ്വാസനിശ്വാസഹേതുതന്നെ.
ഉള്ള വസ്തുവും തറക്കല്ലുമേ പൊളിച്ചോക്കെ_
ക്കൊള്ളചെയ്യെല്ലാടവും കൊള്ളിവെച്ചെരിക്കുവാൻ
കള്ളന്മാർ വരുന്നുവെന്നുള്ള പേടികൊണ്ടാട-
ലുള്ളത്തിൽ കവിഞ്ഞിപ്പോളിരിപ്പോരില്ലയല്ലോ.
വെള്ളക്കാരുടെ രാജ്യത്തെങ്ങുമേ വിനോദിച്ച്,
വെള്ളത്താർമകൾ വിളയാടുന്നു വേണ്ടുംവണ്ണം;
വീര്യവും വിഖ്യാതിയും ചേരുമീ ബ്രിട്ടീഷായ
സൂര്യനിങ്ങുദിച്ചുയർന്നുജ്ജ്വലിക്കുകയാലേ
ദുഷ്പ്രഭുക്കളും ദുരാചാരതൽപരന്മാരും
നിഷ്പ്രഭന്മാരായ്പ്പോന്നു ശഷ്പസഞ്ചയംപോലെ

അന്ധവിശ്വാസങ്ങളുമന്ധകാരവും കല-
ന്നന്ധതാമിശ്രംപോലെ കലന്നോരവനിയിൽ
വിദ്യയും വെളിച്ചവും ഹൃദ്യമാമുത്സാഹവും
സദ്യശസ്സമൃദ്ധിയും ശാന്തിയും വളൎന്നതേ.
പഞ്ചസാഗരത്തിലും പഞ്ചഭൂഖണ്ഡത്തിലും
ചഞ്ചലഭാവമെന്യേ തഞ്ചുമിസ്സാമ്രാജ്യത്തേ
നെഞ്ചകത്തേററം ദയാഭാരമാന്നെഴും ജോൎജ്ജു
പഞ്ചമൻ ചക്രവൎത്തി നീതിമാൻ ഭരിക്കുന്നു.

ഇതിലെ 'ഒഴുക്കു പദലാളിത്യം പഴക്കമിവയൊക്കെയും' കാണുമ്പോൾ, കിളിപ്പാട്ടെഴുതുന്നതിൽ പണിക്കൎക്കുള്ള മിടുക്കു് അന്യാദൃശമാണെന്നു് ആൎക്കും സമ്മതിക്കണം. ഇങ്ങിനെയുള്ള കിളിപ്പാട്ടു് പണിക്കരുടേതു് ഇനിയൊന്നു കൂടിയും നമുക്കുകിട്ടീട്ടുണ്ടു്. ഒരേ ഒരു രാത്രി-രണ്ടേരണ്ടു യാമം കൊണ്ടു് പണിക്കർ എഴുതിയതാണു് മങ്കിഗീത. മഹാഭാരതത്തിലെ ശാന്തിപൎവ്വത്തിൽ നിന്നാണു് ഇതു് എടുത്തിരിക്കുന്നതു്. ഗാനമാധുൎയ്യത്തെ ആസ്വദിക്കുന്നതോടുകൂടി പരിഭാഷാസാമൎത്ഥ്യത്തെ അഭിനന്ദിക്കുകൂടിയും നമുക്കു് ഇതിൽനിന്നു ചെയ്യാം. അത്യന്തം മനോഹരമായ ഗാനം—അത്രയുംതന്മയത്വം കൂടിയ തൎജ്ജമ ഏതൊരു ഭാഷയിലും ദുൎല്ലഭമാണു്. മൂലകൃതിയെ മുമ്പിൽ വെച്ചുകൊണ്ടു് ഈ സരസോജ്ജ്വലവിവൎത്തനത്തെ നമുക്കു നോക്കാം.

മൂലം

ധനമിച്ഛിച്ചിട്ടും മങ്കിയിച്ഛകെട്ടിട്ടുവീണ്ടുമേ
കറച്ചുശേഷം മുതലാൽ വാങ്ങിച്ചു രണ്ടുകാളയെ.

വളൎന്നോരാപ്പൂട്ടുകാള രണ്ടും പൂട്ടാൻ വിടുമ്പോഴേ
ഉഴക്കിൽപ്പാഞ്ഞോറുനടുവിൽ നില്ക്കുന്നോരൊട്ടകത്തോ [ടായ്.]
അവയെത്തുമ്പോഴേസ്കന്ധദേശംചൊടിയൊടൊട്ടകം
ഏറുപൊക്കിക്കാളകളേ കൊണ്ടുമണ്ടീ മഹാജവൻ
മഥിക്കുമൊട്ടകം കാളകളെക്കൊണ്ടോടിടുമ്പോഴേ
ചാകാൻ പോകുന്നതായ്ക്കണ്ടു മങ്കിയിങ്ങിനെ ചൊല്ലി [നാൻ

വിരുത്തം.

എങ്കിലോ പണ്ടു പണം നേടുവാൻ ദുര പൂണ്ടു
മങ്കിയെന്നൊരാൾ മനോരാജ്യമാൎന്നുണ്ടായ്വന്നു;
മൂഢനാമവൻ പണം നേടുവാൻ പലതരം
പാടുപെട്ടഹോരാത്രം തേടിനാനെന്നാകിലും
ആശിച്ചവണ്ണം ധനമാഗമിച്ചില്ലാ, രണ്ടു
കാശിന്നും തിട്ടമായുള്ളതും കടപ്പെട്ടു.
ക്ലേശിച്ചതൊന്നുമാത്രം മെച്ചമായ്, പിറന്നോരു
രാശിതൻനിലപിന്നെ മാറുവാനെളുതാമോ!
ഒക്കെയും പുളിശ്ശേരിവെക്കിലും ദുരകൊണ്ടു
നില്ക്കുവാനരുതാഞ്ഞു നീളവേ തിരിഞ്ഞവൻ
വല്ലതും വരുമെന്നു നിൎണ്ണയിച്ചവസാനം
നല്ലതായുള്ള രണ്ടു കാളയെക്കടം വാങ്ങി
ശേഷക്കാരെല്ലാം ഗുണദോഷിച്ചു തടുക്കിലും
ശേഷിച്ച പണംകൊണ്ടു ഘോഷവും പണിചെയ്തു.
ഘോഷത്തോടതിന്നുള്ളിൽ കാളകളെത്തമ്മെക്കെട്ടി-
ബ് ഭോഷച്ചാരവറ്റയ്ക്കു തീറ്റയുമേറ്റംനൽകി.
ശേഷിച്ച കാളരണ്ടും പോഷിച്ചതായിക്കണ്ടു
തോഷിച്ചു തുലോമവൻ ഭാഷിച്ചു പലതരം;

കണ്ടത്തിലൊരുദിനം കൊണ്ടുപോയ്ക്കനം വീണ
കണ്ഠത്തിൽ നുകംവെച്ചു കുണ്ഠിതം കൈവിട്ടവൻ
പൂട്ടുവാൻ മുതിർന്നപ്പോൾ കാളകൾ പിടിവിട്ടു
കൂട്ടുകാരനെത്തള്ളിക്കുതിച്ചാരെന്നേ വേണ്ടൂ !
പാപിചെല്ലുന്ന ദിക്കിലൊക്കെയും പാതാളമാ-
ണാപത്തായ് കലാശിച്ചുവെന്നോർത്തുമങ്കിതാനും
മാർഗ്ഗണംചെയ്തുകൊണ്ടു പിന്നാലെപോമ്പോളവ
മാർഗ്ഗമദ്ധ്യത്തിൽ നില്ക്കുമൊട്ടകത്തോടു മുട്ടി;
കെട്ടിയ നുകംകവിഞ്ഞൊട്ടകത്തിൻെറ തോളിൽ
പെട്ടുവാറതും ദേസിമണ്ടിനാനുഷ്ട്രേശ്വരൻ;
പോകുന്നവേഗംകണ്ടു ചാവുമക്കന്നെന്നുറ-
ച്ചാകുലപ്പെട്ടു ശുദ്ധൻ മങ്കിയിങ്ങിനെചൊന്നാൻ

ഇതത്രയും വായിക്കുമ്പോൾ ഇതൊരു തർജ്ജമയാണെന്നു് എങ്ങിനെ പറയും! ഭാരതത്തിലേ മങ്കിഗീത മനസ്സിൽവെച്ചുകൊണ്ടു് ബാലകൃഷ്ണപ്പണിക്കർ സ്വന്തമായി നമ്മോടു് കഥ പറയുന്നതായിട്ടാണു് ഇതിനെ ഗണിക്കേണ്ടതു്. ഭാഷയിലോ ആശയത്തിലോ ഒട്ടും പാരവശ്യം ഇതിൽ കലൎന്നിട്ടില്ല. അനർഗ്ഗളവും നിർമ്മലവും മധുരവുമായിഒഴുകുന്ന ഈ കാവ്യസരിത്തു് മറെറാന്നിൻെറ പകൎപ്പയാണെന്നു്, തൻമൂലം കാണാത്തവൎക്കു് ബാഹ്യമായ ഏതുലക്ഷണം കൊണ്ടും നിൎണ്ണയിക്കാവതല്ലാ. ഇതിലധികം എന്തുവേണം വിവൎത്തനത്തിന്നു് ഉൽകർഷം.

മങ്കിഗീതയിൽ ഉമ്മരമാണല്ലോ നാം ഇപ്പോൾ കണ്ടതു്. ഇനി അകത്തേക്കു കടന്നു് ഒന്നു നോക്കിയേക്കാം. മൂലത്തിൽ മങ്കി പറകയാണു്:—

ഇച്ഛിച്ചമുതൽ കല്പിക്കാതെകാൻ പററില്ല ദക്ഷനം
ശ്രദ്ധയോടൊത്തു നന്നായിട്ടിച്ഛയെക്കാത്തുകൊൾകിലും,

മുൻചെയ്യുനത്ഥങ്ങളൊത്ത ഞാനനുഷ്ഠിച്ചിതെങ്കിലും
കണ്ടുകൊൾവിൻസംഗതിയാലെനിക്കീ ദൈവവിപ്ലവം.

പോകുന്നു വിഷമത്തുടെയേന്തിക്കൊണ്ടെൻെറ കാളകൾ
ഉയൎത്തികാകതാളീയമുൽപഥം പാഞ്ഞിടുന്നിതാ!

തുങ്ങുന്നിതൊട്ടകത്തിൻെറ മണിപോലെൻെറ മൂരികൾ;
ശുദ്ധമേദൈവമിതിഹ ഹഠത്താലില്ല പൌരുഷം.

അത,ല്ലുണ്ടാം പൌരുഷമെന്നൊന്നു വല്ലേടമെങ്കിലും
തെരഞ്ഞാലായതും പിന്നെദൈവത്തിങ്കലണഞ്ഞിടും

അതിനാലിങ്ങു നിൎവ്വേദം കൊൾകതാൻ സുഖമോപ്പവൻ
സുഖിച്ചുറങ്ങും നിൎവ്വിണ്ണനത്ഥസിദ്ധി നിരാശനായ്

ഇതിന്നു് ബാലകൃഷ്ണപ്പണിക്കരുടെ ഭാഷയാവിതു്:—

ഇച്ഛയെ ശ്രദ്ധയോടു വെച്ചിരിക്കിലും ധന-
മിച്ഛിച്ചവണ്ണം വരാനീശപരാധീനം വേണം;
ആവോളമാശിച്ചിരുന്നെപ്പൊഴും യത്നിച്ചാലും
ദൈവകല്പിതംപോലെ മാത്രമേ ഗുണം വരൂ.
മുന്നമേ മഹാനത്ഥമെത്രയോ വരുത്തി ഞാൻ,
നന്നായിട്ടനുഷ്ഠിച്ചേനിന്നിതെങ്കിലും ബലാൽ,
ഇത്രയും വലുതായ ഘോരവിപ്ലവത്തിന്നു
പാത്രമായ് ഭവിച്ചതു കേവലം വിധിബലം.
കാലദോഷത്താലെൻെറ കാളകളഷ്ടത്തിൻെറ
തോളത്തു നകംപെട്ടു തുങ്ങുന്നു കഷ്ടം, കഷ്ടം!

കാകതാലീയംതന്നെ സംഭവമിതു, ദൈവ-
യോഗമെ, ദൈവമല്ലാതില്ല പൌരുഷം വേറെ.
വല്ലമുക്കിലുമുണ്ടു പൌരുഷമെന്നാലതും
ചെല്ലുന്നു ദൈവത്തിങ്കലെപ്പോഴുമെന്നേ വേണ്ടു.
ആകയാൽ സുഖിക്കുവാനാവശ്യപ്പെടുന്നവ-
നേകമാർഗ്ഗമേയുള്ളു, നിർവ്വേദം, നിരാകുലം.
വിത്തമാർജ്ജിക്കാമെന്നൊരാശയെത്തീരെത്തള്ളി
നിദ്രചെയ്യുന്നു സുഖം നിർവ്വിണ്ണൻ നിരാമയം.

ഇനി നമുക്കു് മൂലത്തേവിട്ടു്, വിവർത്തനത്തെ മാത്രം കുറച്ചുകൂടിയങ്ങോട്ടു നോക്കാം. കാമത്തെക്കുറിച്ചു് കവി പാടിയിരിക്കുന്നതിൽ ഒട്ടു ചില അംശങ്ങൾ മാത്രമെ ഇവിടെ ഉദ്ധരിക്കുന്നുള്ളു.

"കാമമേ, നിന്നുള്ളുരുക്കിന്റെ കട്ടിയാൽ
കേമമായുണ്ടാക്കിവെച്ചതത്രേ ദൃഢം.
ആവിധത്തിലനർത്ഥമേററാകിലും
ആരായ്ത്തകന്നു തെറിക്കുന്നതില്ല നീ.
കാമമേ, നിന്നെസ്മരിക്കറിഞ്ഞേൻ നിന്റെ
കാമമെന്തെന്നും ധരിച്ചിരിക്കുന്നു ഞാൻ.
നിന്നിഷ്ടമാടുവാനായിത്തുനിഞ്ഞേവ-
മെന്നാത്മസൌഖ്യം നശിച്ചുപോയീ സഖേ!
സങ്കല്പമാണു നിൻമൂലമെന്നുള്ളതും
സങ്കല്പയോനേ ധരിച്ചിരിക്കുന്നു ഞാൻ
നിന്നെക്കുറിച്ചിനിസ്സങ്കല്പമില്ലമേ,
പിന്നെ നീ വേരററുപോകുമെന്നെന്മതം."

*    *    *

"ആലംബമെന്തെന്നു നോക്കി നീ ചേരുന്നു
ബാലകൻ നീ മഹാലോലനാം കാമമേ!

എന്തുസുലഭമാണെന്തു ദുർല്ലഭം
ഹന്ത,നീ ചിന്തിപ്പതില്ലതെല്ലെങ്കിലും;
ഇന്ധനംനൽകിയാൽ പിന്നെയും കത്തുന്നി-
തന്ധനാം നീയഗ്നിപോലനാപൂര്യനാം.
പാതാളതുല്യം നിറയ്ക്കാൻ ഞെരുക്കമാ-
ണേതെങ്കിലും നീവലയ്ക്കുന്നിതെന്നെയും.
ഇപ്പോൾ കടന്നെന്നിലേല്പാൻ പ്രയാസമാ-
ണല്പംധനം പോയിനിവ്വിണ്ണനാണുഞാൻ."

*　　*

"നീയെന്നൊടൊത്തിനിപ്പാക്കില്ലകാമമേ,
വയ്യാരമിക്കുവാൻ നമ്മൾ തമ്മിൽ ദൃഢം.
ദാസനെപ്പോലെ ശകാരം പൊറുക്കുവൻ,
ഹിംസയേററീടിലും ചെയ്യില്ലഹിംസഞാൻ;
അപ്രിയംകേട്ടാൽ പ്രിയംകഥിച്ചീടുവൻ;
വിപ്രിയം ചെയ്യില്ല വിദ്വേഷിയോടുമേ;
ഇന്ദ്രിയഗ്രാമമൊതുക്കിച്ചെലവിനാ-
യന്നന്നുകിട്ടുന്നതന്നന്നഴിക്കുവൻ;
സത്യം, ക്ഷമാ, ദമം, ശാന്തി, നിവ്വേദവും,
തൃപ്തിയും, നിർവൃതി, ഭൂതാനുകമ്പയും
എന്നീ ഗുണങ്ങളേ കൈക്കൊണ്ടിരിക്കുന്നു,
ധന്യനായ് പാരം കൃതാത്ഥനായത്ര ഞാൻ."

പണ്ഡിതന്മാക്കുപോലും അത്ര സുഗമമായതല്ലാ ഭാരതഗീതകൾ. അതിലൊന്ന് ബാലകൃഷ്ണപ്പണിക്കരുടെ ഭാഷയിലായപ്പോൾ സാമാന്യന്മാക്കുപോലും സുഖാസ്വാദ്യമായ് ത്തീന്നിരിക്കുന്നു.

ഈ മങ്കിഗീതയെപ്പോലെതന്നെ പണിക്കർ പെട്ടെന്നുണ്ടാക്കിയ മറെറാരു കൃതിയാണ് 'നിശ.' അന്നൊ

തിക്കൽ പ്രസ്സിലേക്ക് മാററർ തികയാതായപ്പോഠം, ഉടൻ അദ്ദേഹം പറഞ്ഞുകൊടുത്തു് എഴുതിപ്പിച്ചതാണിതു്.

"അഹോ, മഹാപാതകിതന്നെനീ നിശേ,
കുചേഷ്ടിതങ്ങഠംക്കധിവാസദേവതേ!
നിനയ്ക്കുവാനും കഴിവുള്ളതല്ലനി-
ന്നുയച്ച്കൊണ്ടിങ്ങുളവാകമാമയം"—എന്നു് ശപിച്ചുകൊണ്ടാണു് തൽകൃതി പണിക്കർ ആരംഭിച്ചിരിക്കുന്നതു്.

"അഭേദ്യമായോരഖിലേശശാസനം
മനസ്സിലാക്കാതെ മനുഷ്യസഞ്ചയം
തമസ്സിലാകുന്നതു നീ നിമിത്തമാ-
ണതല്ലയെങ്കിൽ ഭുവനം മനോഹരം"—എന്നു് പഴിച്ചുകൊണ്ടു് കവി എതിരെ ചെല്ലുന്നു:—

സതീജനത്തിൻ വ്രതവും ഹൃദന്തവും
വിടപ്രഭാവത്തിലിടിഞ്ഞിടുന്നതും;
പ്രതിക്രിയാമൂഢതപൂണ്ട കക്കശൻ
കഠാരിയിൽ ച്ചോരപുരട്ടിടുന്നതും;

കവച്ച്യിൽ കണ്ണുതെളിഞ്ഞ കശ്മലൻ
കവാടഭംഗത്തിന കൈയിടുന്നതും
നിധിക്കുവേണ്ടിട്ടുരമൂത്ത ദുർഭഗൻ
കിളച്ചുനോക്കിക്ഷണിച്ചിരിപ്പതും,

വിലോലനീലായത ലോചനങ്ങളെ
ക്കലക്കിയുണ്ടാക്കിയ കണ്ണുനീരിനാൽ
വിയോഗിനീ പാണ്ഡുരഗണ്ഡഭിത്തിയിൽ
സ്മരവ്യഥാചിത്രമണച്ചിടുന്നതും,

നിരാശനാം കാമുകനാത്തിപൂണ്ടു വീ-
ത്തുപായമില്ലാതുരുകന്നൊരുള്ളൊടും
കവിൾക്കു കൈയൊന്നു കൊടുത്തു കാമനെ
കഠോരനെ കോപമൊടേ ശപിപ്പതും,

ഇതൊക്കെയും മററിതുപോലെയുള്ളതും
ഭവിപ്പതല്ലോ, ഭവദീയവാഴ്ചയിൽ;
സമുദ്രവും ഭൂമിയുമൊന്നുപോലെയായ്-
ച്ചമച്ചു ചുററുന്ന നിശാപിശാചികേ!"—എന്നിങ്ങിനെ അതിൽ നിശയെ നിന്ദിച്ചുകൊണ്ടു പാടിയിരിക്കുന്നതു് ഭാഷാനന്ദനത്തിലെ വാടാമലരായി ഇന്നുമിതാ പരിമളം വീശിക്കൊണ്ടു വിളങ്ങുന്നു.

ഇനി നമുക്ക്, ബാലകന്മാരുടെ ദുന്നയജ്വരം ശമിപ്പിക്കുവാൻ ബാലകൃഷ്ണപ്പണിക്കർ ഉണ്ടാക്കിയ ആ നീതിസാരം കഷായം അല്പം സേവിച്ചുനോക്കീട്ടു് ഈ അദ്ധ്യായം മുഴമിക്കാം. അതിലേ ചില ഉപമകൾ മാത്രമ നാം കാണേണ്ടതുതന്നെയാണു്. അദ്ദേഹം ചെറുപ്പത്തിൽ എഴുതിയ ഒരു ശതകമാണിതു്.

പരോപകാരം ചെയ്യാതെ പണം വെക്കുന്ന മത്ത്യനിൽ
പരം വന്ധ്യതരം ഭൂമിവരൻതൻെറ മുഖജാനയാം.

2

നന്നല്ല വിദ്യയില്ലെങ്കിൽ സൌന്ദര്യംചേന്ന നാരിയും;
പാലൊഴിക്കാതെ ചായയ്ക്കു ചേലില്ല മധുരിക്കിലും;

3

കീത്തിയേറുന്ന മത്ത്യന്നും പാത്തീടിൽ ദുർഗ്ഗുണം വരും;
വെളിച്ചം ചുററുമേകുന്ന വിളക്കിൻചോട്ടിലുണ്ടിരുൾ.

4

കവിതായുക്തയല്ലെങ്കിൽ ഭുവിവിദ്യ വിളങ്ങിടാ;
സദ്യ പപ്പടമില്ലെങ്കിൽ ഹൃദ്യമായി വരുന്നിതോ?

5

ദുഷ്ടാവ്യം തീർത്തുതൻ കീർത്തി
പൊക്കാനായി ശ്രമിപ്പതിൽ
സക്കാരിനോട്ട തൻ കീർത്തി
കക്കാൻ നോക്കുന്നതാം ഗുണം.

6

അസ്സശങ്കം യഥാലാഭം പുസ്തകം ശേഖരിക്കണം
അതാറൊരറയും ജീവൻപോയ മേനിയുമൊന്നുപോൽ.

7

ദരിദ്രൻെറ മഹാദുഃഖം ധരിക്കുന്നില്ല വിത്തവാൻ;
വെള്ളത്തിലുള്ള മണ്ഡൂകം ദാഹക്കഥ ധരിക്കുമോ?

8

ഉടൻ കാര്യം ലഭിച്ചീടാനടയ്ക്കരുതുതൻതടി;
താൻപിടഞ്ഞു മരിച്ചിട്ടു മീൻപിടിക്കുന്നതാക്കുവാൻ?

9

വിദ്യയാൽ കേമനെന്നാലും മദ്യപൻ തള്ളിടേണ്ടവൻ;
നഞ്ഞിട്ടാൽ പാലൊഴിച്ചുള്ള കഞ്ഞിയും നാം കുടിക്കുമോ?

10

കവിയും മദ്യപാനത്താൽ കവിയും മാന്യനായ്പരാ;
ഒന്നായുള്ളു പുഴുത്താകിൽ തിന്നാമോ വല്ല മാങ്ങയും?

11

അസമ്മാന്യം മദ്യപൻ തൻ പ്രസംഗം കേമമെങ്കിലും
പാലുപ്പുചേർത്തു തന്നാകിൽ നാലുതുള്ളി കുടിക്കുമോ?"

## നാലാം ഖണ്ഡം.

ബാലകൃഷ്ണപ്പണിക്കരുടെ കൃതികളിൽ ഉത്തമോത്തമമായി വിളങ്ങുന്നതു് രണ്ടെണ്ണമാണു്: വിലാപവും വിശ്വരൂപവും. ഇതുവരെ നാം നോക്കിയവയിലെല്ലാം അത്ഭുതാവഹമായ ബാലപ്രഭാവവും സുദുർല്ലഭമായ വാസനാവിശേഷവുമാണ് വിളങ്ങി കണ്ടിരിക്കുന്നതു്. ആ രണ്ടു വിശിഷ്ടഗുണങ്ങൾക്കു പുറമേ, സാക്ഷാൽ കവിതയുടെ ആ ദിവ്യമോഹനമായ നിത്യചൈതന്യം വിലാപവിശ്വരൂപങ്ങളിൽ നിരോട്ടമായി ഉജ്ജ്വലിക്കുന്നുണ്ടു്. കരുണരസപ്രധാനമായ വിലാപത്തിലും, ആത്മചിന്താത്മകമായവിശ്വരൂപത്തിലും വൈഷ്ണവികമായ ആ പ്രേമമാണു് വിളയാടുന്നതു്. ഇന്നു് ലോകമാകമാനം വ്യാപിച്ചിരിക്കുന്ന ആ പാശ്ചാത്യസാഹിതീപഥത്തിലേക്കു് മുൻകടന്നു് കരളലിയിക്കുന്ന കരുണരസത്തിൽ നിർവ്വേദം പുലരുന്ന തത്വവിചാരം സമുചിതം വിതറിക്കൊണ്ടു് ബാലകൃഷ്ണപ്പണിക്കർ കൈരളിക്കായി നൽകിയ ശാശ്വത്തായ ഉപഹാരമാണു് വിലാപം. കവിക്കു് അന്നു് ഇരുപതിൽത്താഴെയാണു് വയസ്സു്. അപ്പോഴേക്കും അത്യുന്നതമായ ചിന്താശിഖരത്തിൽ തന്നെത്താൻ കേറിനിന്നുകൊണ്ടു് ലോകഗതിയെ സസൂക്ഷ്മം നിരീക്ഷിക്കുവാൻ അദ്ദേഹം ആളായിക്കഴിഞ്ഞിരിക്കുന്നു. ഉൽകൃഷ്ടമായ വിചാരസൌന്ദര്യം ഉജ്ജ്വലമായ രീതിവിശേഷം, അനർഗ്ഗളമായ വാക്പ്രവാഹം; സുരുചിരമായ വർണ്ണനവൈചിത്ര്യം, അപൂർവ്വമായ വേഷഭൂഷ എന്നിങ്ങി

നെയുള്ള ഗുണങ്ങളാൽ അക്കാലത്തും ഇക്കാലത്തും നവ കവനങ്ങൾക്കെല്ലാം മുടിക്കല്ലായിട്ടാണു് വിലാപത്തിന്റെ വിലാസം. ഇതിൽ ആകെ ഇരുപത്തേഴു പദ്യങ്ങൾ മാത്രമെയുള്ളൂ. അവ ഇരുപത്തേഴും ആകാശവീഥിയിലെ നക്ഷത്രങ്ങളെന്നപോലെ കേരളസാഹിതീമണ്ഡലത്തിൽ തേജോനിധികളായി അക്ഷയം പൊൻകതിർ വീശിയരുളുന്നു.

തിങ്ങിപ്പൊങ്ങും തമസ്സിൽ, കടലിലൊരുകുടം-
പോലെ ഭൂചക്രവാളം
മുങ്ങിപ്പോയീമുഴക്കെ, ക്കളിതിളകുമിളം-
കാറ്റുതാനേനിലച്ചു
മങ്ങിക്കാണുന്ന ലോകപ്രകൃതിയുടെപകൽ-
പ്പെണ്ണമട്ടന്യമൌനം
തങ്ങിക്കൊണ്ടർദ്ധരാത്രിക്കൊരു പുരുഷനിരു-
ന്നീടിനാനാടലോടേ—

എന്നാണു് ആ വിലാപത്തിന്റെ ആരംഭം. ഭൂചക്രവാളം കടലിലൊരു കുടം പോലെ ആകമാനം തമസ്സിൽ മുങ്ങിപ്പോയി എന്നു് ഭയാനകത്തോടെ കവി പുറപ്പെടുന്നു. അർദ്ധരാത്രിയും നിശ്ശബ്ദതമായ അന്തരീക്ഷവും അതിനോടുചേന്നപ്പോൾ ഭീകരത്വം ഉച്ചത്തിലായി. ആ ഇരുളടഞ്ഞ അവസ്ഥയ്ക്കു് കവി ഏതാണ്ടൊരാളെ പ്രതിബിംബമാക്കിയതോടുകൂടി നമ്മുടെ മനസ്സു് ഉദ്വേഗത്തോടെ അങ്ങോട്ടുചാടുന്നു. അവിടെയാവട്ടെ അശ്രുധാരയും ദീർഘനിശ്വാസവുമാണുള്ളതു്. നെടുവീർപ്പുകൊണ്ടു് അങ്ങൊരു ദീനൻ കാലഗണനംചെയ്യുന്നു. ഇതിൽനിന്നു് അവൻ, പ്രാപഞ്ചികക്കോളടിയുടെ നടു

വിൽപ്പെട്ട് എത്ര ദാരുണമായിട്ടാണ് കുഴങ്ങുന്നതെന്ന് ഏവൎക്കും കാണാം. അവിടെ, ഇനി ഇതാ, വെറും മണ്ണിൽ നിശ്ചേതനം വാടി വീണുകിടക്കുന്ന പെൺകൊടിയാകാം. ആ മൃത്യുഗ്രസ്തയുടെ ദയിതനാണ് ഇവയാകാം. ഇത്രയും കണ്ടുകഴിഞ്ഞാൽ "ഹാ, കഷ്ടം" എന്ന് ആരിൽ നിന്നുണ്ടാകയില്ലാ നിശ്വാസം.

വിഷൂചികാഫേളയിൽ നാട്ടാരെല്ലാം ഉതിന്ന കൊണ്ടിരിക്കുന്ന കാലം; ആ ദണ്ണത്താൽകഥകഴിഞ്ഞക്കൂട്ടാം; വൎഷത്തുവിലേ ഘോരനിശാന്ധകാരം; നീട്ടിക്കൊടുക്കുവാൻ തിരിയില്ലാതായ് മങ്ങിയ വിളക്ക്-ഇനി എന്തു വേണം ഭയാനകത്തിന്ന് അവിടെ! അങ്ങിനെയുള്ള ഘോരപ്രകൃതിയുടെ ദുരന്തനൃത്തത്തിൽ താളമേളങ്ങൾക്ക് ക്രമം കുറഞ്ഞുള്ളാനം! പേടിയുടെ കോപ്പുകളെല്ലാം ഒത്തു ചേൎന്ന, എന്നാൽ-

പ്രേമം, വിഭ്രാന്തി, താപം, ഭയമിവയിലലി-
ഞ്ഞാകവേ രക്തനാഡീ-
സ്തോമം സ്തംഭിക്കയാലക്കഥകളവനറി-
ഞ്ഞി, ല്ലതേ നല്ലതായീ

"അതേ, നല്ലതായീ" എന്ന് കവിയോടൊപ്പം ഏറ്റുപാടുവാൻ തക്കവണ്ണം നാം ഇത്രയും കൊണ്ട് അവശരായ്ക്കഴിഞ്ഞു. ദൃഢമൂലമായ പ്രേമം, പെട്ടെന്നുണ്ടായ നഷ്ടത്താൽ, ഇനിയെന്തെന്നുള്ള വിഭ്രാന്തി, ഭാവിയെത്തു ന്യമായ്ക്കണ്ടിട്ടുള്ള ഭയം, എന്നെന്നേക്കുമായുള്ള വിയോഗത്താൽ താപം, എന്നിതൊക്കെ ഒരുവൻെറ മനസ്സിൽക്കിടന്ന് തമ്മിൽത്തല്ലിക്കലമ്പുമ്പോൾബാഹ്യ പ്രകൃതിക്ക് അതിന്നുള്ളിൽ പ്രവേശമുണ്ടോ? അഥവാ ഭവി

തവ്യതയിൽത്തന്നെയാണെല്ലോ മനുഷ്യന്റെ നിഃശ്വാസവും ആശ്വാസവും രണ്ടും.

കാന്താശോകാതുരനായ ആ പുരുഷൻ ആ അവസ്ഥയിൽ നിന്നു് പതുക്കെ ഉണരുന്നു. ഓളം തല്ലുന്ന ശോകസാഗരമദ്ധ്യത്തിൽ അവൻ പൊന്തിനീന്തി നോക്കുന്നു. പണിപ്പെട്ടുണർന്നു, വരവർണ്ണിനിയായ ഇഷ്ടഭാര്യയുടേ ആ ശരീരത്തെ അവൻ തഴുകുന്നു. പിന്നീട്ട് അവനിൽ നിന്നു് തൊണ്ടയിടറിക്കൊണ്ടു് പുറപ്പെട്ടുകയുണ്ടായ വിലാപമാണു് കവി നമ്മെ കേൾപ്പിക്കുന്നതു്.

പ്രേയസിയുടെ പരലോകയാത്രയിൽ പ്രേയാന്റെ ചിത്തം ശുഭാശംസയോടെഅനുഗമിക്കുകയാണു് ആദ്യം. ശരീരാവരണം നഷ്ടമായപ്പോൾ ഉള്ളൊതുങ്ങിയിരുന്ന നാനാഗുണവിഭവങ്ങൾവെളിവിലായി. ആവിയോഗാത്തന്റെ മുമ്പിൽ ദയിതയുടെ ഗുണങ്ങളാകമാനം ഉയന്നുനിരന്നു. തന്റെ പ്രാണനാഡിയാണു് നഷ്ടമായതെന്ന തീവ്രശോകത്തോടെ ആ ദുർവിധിഗ്രസ്തനു് യാത്രപറയേണ്ടിവന്നു. പരത്തിൽ ശാന്തിയും ഇഹത്തിൽ കീർത്തിയും, വഴിയിൽ സുഖവും ഉണ്ടാവട്ടെ എന്നു് ആ പരലോകഗതയായ ദയിതയെ നോക്കി അവൻ ആശീർവദിക്കയും ചെയ്തു. ആത്മവശയായി ഉയന്നു്, കളഗാനം പൊഴിയുന്ന നന്ദനത്തോപ്പിൽ, വാനോർ വനിതകൾ കൈതന്നരുളുന്ന അഗ്രാസനത്തിൽ പുത്തൻ മണമണിയുന്ന ഇളം കാറേററുകൊണ്ടു് വിശ്രാന്തിപൂണ്ടാലും എന്നാണു് അവന്റെ ആശംസ. പ്രാണപ്രിയയെ പരഗതിയിൽ ഇതിലധികമപ്പുറം അനുഗമിക്കുക സാധ്യമല്ലല്ലോ. അത്രയും ഉയ

രെ നിന്നു് പെട്ടെന്നവൻ ഇതാ സംസാരത്തിലേക്കു് പതിക്കുന്നു:—

ആശാവേശം നിമിത്തം ചിലതിവനരചെ-
യ്യുന്നതത്രേ, മരിച്ചാ-
ലേശാൻപോകും യഥാൎത്ഥസ്ഥിതികളറിയുവാ-
നാക്കമയ്യോ, ഞെരുക്കം;
ദേശാചാരാനുസാരം സുകൃതഫലമെട്ട-
ത്തീട്ടുവാൻ തത്വചിന്താ-
ലേശാലോലം മനസ്സിന്നനുമതികുറയും;
തത്വമോ, ഭിന്നഭിന്നം.

ഇതാണു് അവനിലുണ്ടായ പിന്നെത്തെ വിചാരം. അവൻ കണ്ട നന്ദനോദ്യാനം കേവലം ആശാജാലമായി. പരലോകകാൎയ്യം മനുഷ്യനു് അജ്ഞാതമാണല്ലോ, എന്നു് അവൻ ഉണൎന്നു. ധൎമ്മത്തിൻെറ അതിസൂക്ഷ്മമായ ഗതി ആൎക്കും അറിയാവതല്ലെന്നു് യുധിഷ്ഠിരനെന്നപോലെ അവനും മലരുന്നു. എന്നാലും, പ്രേയസിയിൽനിന്നു് തന്മനസ്സു വേർപെടുന്നില്ല. സുകൃതനിധിയായ അവാൾക്കു സുഖവാസം കണ്ടിട്ടേ അവൻെറ മനസ്സിന്നു് നില കിട്ടുകയുള്ളു. പരത്തിൽനിന്നു് അവന്നു് ഇറങ്ങേണ്ടിവന്നപ്പോൾ ഇഹത്തിലായി അവൻെറ നോട്ടമെല്ലാം. മുന്നടഞ്ഞാൽ പിന്തിരിയുകയാണല്ലോ ഉടനുണ്ടാകുക. തൻെറ പിന്നിലായുള്ള ദാമ്പത്യത്തിലേക്കു് അവനൊന്നു നോക്കി. ഇതുതന്നെയാണല്ലോ ആ നന്ദനോദ്യാനം എന്നു് അവൻ ഉൾക്കുളിർകൊണ്ടു. ഇനിയും അതിലേക്കു ചെല്ലുവാൻ

അവന്നു് ആശയായി- അതുകൊണ്ടാണു് അവൻ പറയുന്നതു്:—

ദേവന്മാരുള്ള നാടും നരകവുമിവിടെ-
 ത്തന്നെയാണെന്നുവന്നാ-
ലാവട്ടേ, നാം നയിച്ചു പ്രണയമസൃണമീ-
 ജീവിതം സ്വർഗ്ഗതുല്യം;
ജീവൻ മേലിൽ സുശീലേ, ജനനമരണയുമെ-
 ന്നാകിലീ നാമൊരേമ-
ട്ടേവം താൻ ചേരുമപ്പോളമിതപരചിദാ-
 നന്ദകന്ദം ഭുജിക്കാം.

എന്നാൽ, ഇഹത്തിൽ അവളുടെ സ്ഥാനമെന്തു് എന്നു് അവൻ, പിന്നെ, തിരയുന്നു.

താരുണ്യത്തുള്ള ലാഭലോ, തരുണമനമിള-
 ക്കുന്ന ഗാനങ്ങളാലോ
പേരുണ്ടാക്കാൻ തുനിഞ്ഞി,ല്ലിവനിലകമലി-
 ഞ്ഞുള്ള നീയെന്നമൂലം
ആരും വാഴ്ത്തില്ല,യെന്നാകിലുമൊരു സമയ-
 ത്തത്ഭുതപ്രേമസാരം
ചേരും നിൻ ജീവവൃത്തപ്പുതുമ പുതിയ പാ-
 ഠത്തിലൊന്നായിരിക്കും.

രൂപസൌന്ദര്യമൊ കലാനൈപുണ്യമൊ .കൊണ്ടല്ലാ അവൾക്കു് ഇഹത്തിൽ സ്ഥാനം. അത്തരം ഗുണങ്ങളെക്കൊണ്ടു് യശസ്സിനെ വേട്ടയാടുകയല്ലാ അവൾ ചെയ്തിട്ടുള്ളതു്. അവൾക്കുള്ളതെല്ലാം അവളുടെ പ്രേയാനുള്ളതാണു്. അവളുടെ ഹൃദയം ഭർത്താവിൽ ലീനമാണു്. ഇങ്ങിനെയുള്ള ദിവ്യപ്രേമഭാസ്സു് അന്ധകാര

ത്തെ നീക്കിക്കൊണ്ടു് ഗഹ്വരങ്ങളിൽപ്പോലും കടന്നു ചെല്ലുവാൻ തക്കവണ്ണം വേഗവത്താണല്ലോ. ചാരിത്ര ത്തെക്കൊണ്ടു് ഉന്നതമാക്കപ്പെട്ട ഉൽകൃഷ്ടജീവിതം, പരേ ക്ഷണങ്ങൾക്കു് വിഷയമാകായ്കകൊണ്ടു്, മഹിമയില്ല ണ്ടോ കുറയുന്നു.

സാരാനർഘപ്രകാശപ്രചുരിമ പുരളും
ദിവ്യരത്നങ്ങളേറെ-
പ്പാരാവാരത്തിനുള്ളിൽപ്പരമിരുൾ നിറയും
കന്ദരത്തിൽക്കിടപ്പൂ;
ഘോരാരണ്യച്ചുഴൽക്കാററടികളി,ലിളകും-
ത്തുമണം വ്യർത്ഥമാക-
ന്നോരാപ്പൂവെത്രയുണ്ടാ,മതുകളിലൊരുനാ-
ളൊന്നു കേളിപ്പെടുന്നു.

അങ്ങിനെ കേളിപ്പെട്ടവയിൽക്കൂടി ആ വിയോഗാ ത്തന്റെ മനസ്സ് ഇനി ഇതാ നടന്നു ചെല്ലുന്നു:—

ഭൂയിഷ്ഠം റാണി പത്മാവതിയുടെ വിപുല-
സ്ഥൈര്യസമ്പത്തു്, ലക്ഷ്മീ
ബായിക്കുണ്ടായ യുദ്ധപ്രവണത, സരളാ-
ദേവിതൻ വാഗ്വിലാസം,
നീയിത്ഥം നിർമ്മലസ്ത്രീഗുണമഹിമകളാൽ
പൂർണ്ണയായ് വാണിരിക്കാം
വായിപ്പാനാവതാണോ ഹൃദയനില വെറും
മാംസദൃഗ്വീക്ഷണത്താൽ.

ചിരഞ്ജീവികളായ ചാരിത്ര്യയശോനിധികളെ ആധു നികകാലത്തിൽത്തന്നെ അവൻ കണ്ടു. അവരിൽ ജ്വ ലിക്കുന്നതേതോ അതുതന്നെയാണു് തന്റെ പ്രേയസി

യിലും. കാലപ്രചോദിതരായി അവൻ കൈയിരു ട്ടിൽനിന്ന ചിലതെടുത്തു പുറത്തു കാട്ടേണ്ടിവന്നു. ഇ വൾക്ക് അങ്ങിനെയല്ലാ വേണ്ടിവന്നതു്. അതുകൊണ്ടു ണ്ടോ ഗുണകാന്തിക്കു വല്ല ഹാനിയും?

ഇങ്ങിനെയൊരു സമാശ്വാസത്തിൽ അവൻ ഏ റ്റിവെച്ച ശോകഭാരം കനക്കൂട്ടതൽകൊണ്ടു് ഉടൻ ഇ ടിഞ്ഞു വീണുപോയ്! അവൻ പിന്നെയും സംസാര ത്തിൽ മുങ്ങി.

ഏതായാലും കൃതാന്തൻ നിജ കഠിനകരം
നിന്നിൽ വെച്ചു,തുഷാര-
ശ്രീതാവും മഞ്ജുമന്ദസ്മിതമണിയുമിളം-
ചുണ്ടനങ്ങാതെയായി,
വീതായാസം വിലോലായതമിഴിയിലെഴും
കാന്തി മങ്ങി, കടക്കം
വാതാവേശാൽ പ്രപഞ്ചത്തിരയടിയിലക-
പ്പെട്ടു നീ ചോട്ടിലായി.

ഈ പരിദേവനത്തോടുകൂടി അവൻ പൌരുഷ ത്തെ കൈവിട്ടു് ദൈവത്തിലേയ്ക്കു വലിയുന്നു—

ആകപ്പാടേ വിമർശിച്ചറിയുവതിനസാ-
ദ്ധ്യങ്ങളാകുന്ന നാനാ-
പാകം പറയുന്ന ദിവ്യപ്രകൃതിയുടെ വികാ-
രങ്ങൾ വിശേഷാന്തരങ്ങൾ;
'ലോകം രംഗം, നരന്മാർ നട'രിതു വളരെ-
സ്സാരമാം തത്വ,മെങ്ങോ
പോകട്ടേ; മാംസമേദോമലകലിതമുടൽ-
ക്കെട്ടിതുൽകൃഷ്ടമാണോ?

ഇങ്ങിനെയുള്ള വൈരാഗ്യത്താൽ ജ്ഞാനയോഗാധീനനായി നോക്കിയപ്പോൾ—

ധീരശ്രീ സർവ്വസൈന്യാധിപന്റെ കരവാ-
ളൂഴിപന്റെള്ള ചെങ്കോ-
ലീരണ്ടിന്നും നമിക്കാത്തൊരു പഴയ മഹാ-
ശക്തി മീതേ ജയിപ്പൂ
സാരജ്ഞ, തൽപ്രയുക്തം നിയമമനുസരി-
ച്ചിന്നു ലോകങ്ങളോരോ-
നേരത്തോരോവിധത്തിൽ തിരിയുമതു തട-
ത്തിടുവാനാവതല്ലാ.

എന്ന് ആ അലംഘ്യമായ വിധിയെ സർവോപരിയായി അവൻ കണ്ടു. അവിടെ നിന്നുകൊണ്ട്—

ലാവണ്യംകൊണ്ടിണങ്ങും പുതുമ, കവിതകൊ-
ണ്ടുള്ള സൽക്കീർത്തി, വിദ്യൽ-
ഭാവംകൊണ്ടുള്ള മാന്യസ്ഥിതി, രണപടുതാ-
മൂലമാം വൻപ്രതാപം
ഈ വണ്ണം വർണ്ണനീയം ഗുണമഖിലമൊരേ
വാതിലിൽത്തട്ടിമുട്ടി-
ജ്ജീവാത്മാമാദിമൂലപ്രകൃതിയിലൊടുവിൽ
ചെന്നുചേരുന്നുവല്ലോ.

എന്ന് അവൻ നാനാത്വത്തിൽ കൂടി ഏകത്വത്തിലേക്ക് തിരിഞ്ഞു. അപ്പോഴെക്കും ലോലമനസ്സിന്ന് ഭേദക്കേറു പോയ്! വീണ്ടും കരുണത്തിൽ അതു വീണു. ലോകത്തിലെ സുന്ദരസൃഷ്ടിയൊക്കെയും ശോകാധീനമാകുന്നതു അവൻ ദീനതയോടെ നോക്കി. പ്രഭാതപ്രകൃതിയുടെ മൂദുസ്നിഗ്ദ്ധമായ ഗണ്ഡംപോലെ പാടല

ശ്രീലീലാരംഗമായ പനിനീർപ്പൂവു് ഭാവിവിപത്തിനെക്കുറിച്ചു് ചിന്തയേതും കൂടാതെ ബാലാദിത്യകരാശ്ലേഷത്തിൽ ആനന്ദിച്ചുകൊണ്ടു നിന്നിട്ടു്, ഒട്ടക്കമെതാ പട്ടചുടലയെച്ചെന്നു ചുംബിക്കമാറാകുന്നു.

ഓമൽപ്പൂവെണ്ണിലാവിൽക്കുളിർമയൊടു കളി-
ച്ചോട്ടമൂട്ടം പ്രസൂന-
ക്ഷേത്രമംചാർത്തി,സ്സുഗന്ധപ്പൊടിവിതറിവിള-
ങ്ങുന്ന മല്ലീമതല്ലി,
ആ മട്ടച്ചയ്ക്കണങ്ങിക്കരിയുമുടലുല-
ഞ്ഞെന്നുറച്ചിറവീഴും-
തൂമഞ്ഞിൻതുള്ളിയാലേ വിമലമതിവൃഥാ
തന്നെ ബാഷ്പം പൊഴിപ്പൂ.

ഇങ്ങിനെ അനുതാപം ചേന്നപ്പോൾ അവന്നു് സംസാരത്തിൽത്തന്നെ വീണ്ടും മുങ്ങേണ്ടിവന്നു. ഭവബലത്തെ അതിക്രമിച്ചു ചെല്ലുവാൻ അവൻ ആളായില്ല. വേദാന്തദീപം ശരിയായു് പ്രകാശിക്കായ്കയാൽ ബ്രഹ്മനിഷ്ഠാമാർഗ്ഗം ആ ഭവഭയന്നു് ദുർഗ്ഗമമായി. ആ വഴിക്കെന്ന മട്ടിൽ ഇനിയും .പുറപ്പെട്ടന്നതു് ആത്മവഞ്ചനയാണെന്നു് അവന്നു തോന്നി. അവൻ പ്രകൃതിയിലേക്ക തന്നെ ഒഴുകുകയായി.

പാതിവ്രത്യപ്രതാപക്കൊടിയുടെ ചരടേ,
ദുർവ്വിധിക്കാററു തട്ടി-
പ്പാതിത്യംവന്ന നിൻമെയ്യിളകുവതിനിനി-
സ്സാദ്ധ്യമല്ലെന്നിരിക്കേ,

പാതിപ്പെട്ടും ഭവച്ചങ്ങലവലിയിലക-
പ്പെട്ടു കാലാലയത്തിൻ-
വാതില്ക്കൽപ്പോയിമുട്ടിത്തിരിയെവരുമൊരെൻ-
ജീവിതം ഭാരഭൃതം.

എന്ന് അവൻ ഇനിയത്തെ അവസ്ഥയെയോർത്ത് പരിതപിച്ചു. അനന്തരം,

നീലക്കാർമൂടിമങ്ങുന്നിതുമതി, കൊടുതാം
മിന്നൽപായുന്ന നാഡീ-
ജാലത്തിൽക്കൂടി, ദീർഘശ്വസനനിളകവേ,
ബാഷ്പവർഷം വരുന്തു
പാലഞ്ചും വാണിയാളേ,തവവിരഹവിചാ-
രാംബുധിക്കോളിളക്കം
കാലത്തിന്നൊത്തിരിപ്പൂ, കണവനുടെ കരൾ-
ക്കെട്ടിതാ പൊട്ടിയല്ലോ.

എന്ന് ആ ദൈവഹതൻപ്രകൃതിയിൽച്ചേർന്ന് വിലപിച്ചു തുടങ്ങി. തന്റെ പ്രണയിനിയുടെ ആ അവ്യാജസുന്ദരമായ രൂപകാന്തിയെ അവൻ മനസ്സിൽ എടുത്തു നോക്കി.

പ്രാലേയക്കട്ടപോലേ പരിമൃദുലതപൂ-
ണ്ടെന്നുമാഡംബരത്തിൽ
കാലേവെക്കാതെ, നൈസർഗ്ഗികമധുരിമയെ-
ത്തൻ കളിത്തോഴിയാക്കി
മാലേയം മാത്രമായോരണിയലൊടു മുഖാ-
ബ്ജത്തിലാത്മപ്രസാദം
മേലേ മേലേ വളർത്തിബ്ഭവതി ഭുവനരം-
ഗത്തിൽ നന്നായ്വിളങ്ങി.

തന്റെ അവസ്ഥ ഇനി എന്താണെന്നു് അവന്നു് നോക്കേണ്ടിവന്നു:—

ഞാനോ, നീർകെട്ടി മൂടുന്നൊരു നയനതടം
വിങ്ങിമങ്ങിക്കുഴങ്ങി-
പ്പിന്നോൽക്കണ്ഠോപരീതൻ വിരഹവിധുരതാ-
ധൂസരാംഗങ്ങളോടെ
മാനോൽക്കംകണ്ണി, മുള്ളും ചരലുമിടകല-
ൎന്നുള്ള മാർഗ്ഗം ചവിട്ടി-
ത്താനോരോജ്ജീവിതായോധനമുറിവുകളേ-
റേറാടി വാടേണ്ടിവന്നു.

ഇതു് അവന്നു് ഇനിയങ്ങോളം വേണ്ടതാണു്. അതിന്നു പുറമെ, അടുത്തനാളെക്കുതന്നെ അവന്നുള്ളതു് എത്ര കൊടിയ ശോകം?

പ്രാതഃകാലം വരുമ്പോഴം തവ ചരമകഥാ-
സ്മാരകംപോലെ പാടും-
ഗീതത്തെക്കൊണ്ടു ഘണ്ടാമണി വെളിയിലയ-
ച്ചോരു ഞാനൊററയായി
പ്രേതത്തെപ്പോലെ മററതഗണയുകിലൊളിവ-
റേറാമനക്കാററു പുൽകും-
കൈതപ്പുവെന്നെ നോക്കിത്തൃപയൊടുപഹസി-
ച്ചീടുമേ വാദമില്ലാ.

ഇതു കഴിഞ്ഞാൽ സ്മശാനത്തിലാണു് പിന്നത്തെ അശ്രുവർഷം. അവിടേയും സങ്കല്പത്തിൽ നിലകണ്ടിട്ടു് ഈ വിലാപം ഇങ്ങിനെ അടങ്ങുന്നു:—

വാതവ്യാസംഗമൂലം വിറയുടയപുരാ-
　　രാമവല്ലീകുലത്തെ-
സ്ഫീതസ്നേഹം തലോടിപ്പുലപൊഴുതുപയോ-
　　ധാര താനേ നടത്തി
ആതങ്കം മാററുമാര്യേ, തവതനുഭവമാ-
　　യുള്ള വെണ്ണീർ കിടക്കേ
പ്രേതക്കാട്ടിൽക്കടത്തും കരവുമഫലമ-
　　ല്ലോഷധീശന്നു മേലിൽ.

വിശേഷിച്ചു്—

സാനന്ദം സുപ്രഭാതോദയമഹിമ പുക-
　　ഴ്ത്തുന്ന പക്ഷിവ്രജത്തിൻ-
ഗാനത്താലോ, ഗവാക്ഷംവഴി ദിനമണിതൻ-
　　കൈകളാൽ പുൽകയാലോ,
തേനഞ്ചും വാണിയാളേ, ചുടലയൊടു സമീ-
　　പിച്ച നിൻ ദീർഘനിദ്ര-
യ്ക്കൂനം പററില്ല, നിൻകണ്ണുകൾ നിയതിനിയോ-
　　ഗത്തിനാൽ മുദ്രിതങ്ങൾ.

ഇങ്ങിനെ ഈ വിലാപത്താൽ ബാലകൃഷ്ണപ്പണിക്കക്കു് കേരളസാഹിതിയെക്കൊണ്ടു് ചെയ്യിക്കുവാൻ കഴിഞ്ഞതുപോലെ അനുഗുണമായ വേഷപ്പറേറാടെ ശോകരസപ്രധാനമായി ഇത്രയും മനോരഞ്ജകമായ പതിഞ്ഞാട്ടം മററാക്കും സാധിച്ചിട്ടില്ല. ആലോചനാമൃതം എന്ന സാഹിത്യഗുണം ഈ വിലാപത്തിലെ ഏതൊരു പദ്യത്തിലും നിറഞ്ഞുവഴിയുന്നുണ്ടു്.

ഇനി നാം വിശ്വരൂപം നോക്കിയാലോ? പ്രകൃതിയുടെ ദിവ്യസൌന്ദര്യവും, ഭാഷയുടെ ലീലാവിലാസ

വും, ചിന്തയുടെ ഗംഭീരഭാവവും, എല്ലാം നവോജ്ജ്വലമായി ഇത്രവളരെ ഉൾക്കൊണ്ടിട്ടുള്ള ഖണ്ഡകാവ്യം കേരളസാഹിതിയിൽ വേറെയില്ല. ഇതിലധികം അതിന്ന് എന്തുവേണം പ്രശംസ. നവ്യമോഹനമായ രസവിശേഷത്തിന്റെ ഓരോ ഉറവാണ് അതിലേ ഓരോ പദ്യവും. അതിൽനിന്ന് ചിലതുമാത്രം നമുക്കിവിടെ എടുത്തു നോക്കാം.

ചിത്രാംശുവെന്ന പുകളേറിയ ചിത്രകാരൻ
മുമ്പേ കുറിച്ച ഘനചിത്രപടത്തെയെല്ലാം
ആകാശഭിത്തിയിലെടുത്തു നിവിർത്തി നേരേ
ചായം കൊടുത്തു മിഴിവേകി മിനുക്കിടുന്നോ!

മായാമയപ്രകൃതി വീട്ടിന തട്ടുപോലെ
കാണുന്ന കഞ്ജളനിറം കലരും നഭസ്സിൽ
വർണ്ണപ്രകാശനിധിവൽഗ്ഗുകരങ്ങളാലേ
വാർണ്ണീഷിടുന്നതിനിനൻ തുടരുന്നുവെന്നോ?

ആകാശ,മംബുധി,മരക്കുടിലെന്നിവററി-
ലൊന്നിച്ചു വഹ്നിപിടിപെട്ടു വളർന്നുവെന്നോ!
മിന്നുംകതിർക്കനകപിഞ്ഛികയിട്ടിളക്കി-
ക്കാണിക്കയോ കതിരവൻ പരമിന്ദ്രജാലം!

അങ്ങോട്ടുനോക്കുക, ചൊകപ്പു, വെളുപ്പു, പച്ച-
യെന്നീനിറങ്ങളിടതിങ്ങിയൊരംബരാന്തം
ചെന്താരുമാമ്പലുമൊരേസമയം നിറഞ്ഞു-
പൊന്തുന്ന പൊയ്കയുടെ ചന്തമിയന്നിടുന്നോ!

കല്ലോലമാലകളടിച്ചടിവിട്ടുയർന്നു
വാരാശിഗുപ്തനവരത്നനിറക്കുടങ്ങൾ

വാനത്തടിഞ്ഞുടലുടഞ്ഞുതിരുന്ന നേരം
ജാജ്വല്യമാനമണിരാശി പരന്നതാമോ?

ആദിത്യദീപമെരിയുന്നതു കണ്ടു ചുററും
മോഹിച്ച ചിത്രശലഭങ്ങളണഞ്ഞതാമോ?
അല്ലെങ്കി,ലസ്തമയപർവ്വതമസ്തകത്തിൽ
ഗോമേദകച്ചെറുപുഴക്കളിഴഞ്ഞിടുന്നോ!

ലോകൈകശില്പി രജനീവനിതയ്ക്കു ചാർത്താൻ
നക്ഷത്രമാലപണിചെയ്യുവതിന്നുവേണ്ടി
സൌവർണ്ണപിണ്ഡമതുരുക്കിയെടുത്തു നീററിൽ
മുക്കുന്നിതാ തപനമണ്ഡലകൈതവത്താൽ.

ഇങ്ങിനെയാണ് വിശ്വരൂപത്തിലെ അസ്തമയവർണ്ണന. നാനാവർണ്ണാഞ്ചിതവേഷയായ സന്ധ്യാദേവിക്കായി ഇത്രയും കമനീയമായ സാഹിതീവിഭവങ്ങൾ-ഇത്രയും ഉജ്ജ്വലമായ വചോമണികൾ ഇത്രയും നവ്യകാന്തി പുലർന്നമട്ടിൽ കേരളത്തിലേ മറേറതൊരു കവിക്കാണ് സമർപ്പിക്കുവാൻകഴിഞ്ഞിട്ടുള്ളതു്? ഇനിയിതാ ബാലകൃഷ്ണപ്പണിക്കർ നക്ഷത്രങ്ങളേ നോക്കി. അപൂർവ്വമായുണ്ടാക്കിയ ആ ചിന്താമണിമാല:—

ആകാശവീഥിയിലലക്ഷ്യതൻ പ്രകാശ-
മോരോന്നനക്രമമുദിച്ചുഡുരാശിമിന്നി,
രാജാവുതൻ വരവുനോക്കി വഴിക്കുനില്ക്കും-
രക്ഷാമരേന്ദ്രരുടെ പൊന്മകുടങ്ങൾ പോലെ.

വിജ്ഞാനശാസ്ത്രവിധിപൂർവ്വകവീക്ഷണങ്ങ-
ളാകാശയാനഗതസൂക്ഷ്മപരീക്ഷണങ്ങൾ
വിദ്യുൽപ്രയോഗമിവയാലുമക് ണപ്പമുദ്രം
ജോതിസ്സമൂഹമിതനാവിലമുജ്ജ്വലിപ്പൂ.

വിൺപൊയ്ക തൻനടുവിലൊട്ടു വിടന്നു മിന്നും,
പൊന്നാമ്പലക്കസുമകോരകമാലപോലെ
ഉന്നിദ്രമാംമുഡുഗണത്തിലൊരോന്നുമോരോ
ചന്ദ്രാൎക്കഭൂഗ്ലജഡഗോളകമായിരിക്കാം.

ആത്മീയമായ ഗതികൊണ്ടു മനുഷ്യരോട്
തത്ഭാവിഭാവമറിയിക്കുവതിന്നു വേണ്ടി
സൎവ്വേശചാരപ്രഹിതദൂതകദംബമാകാ-
മിക്കാണുമുൽഗത മഹസ്സുകളേകദേശം.

കീറപ്പഴമ്പുടവപോലെ ജഡം ശരീരം
കൈവിട്ടു സൂക്ഷ്മമുടലേന്തിയ പുണ്യവാന്മാർ
മേലോട്ടുയൎന്നു മൂതദീധിതിയെപ്പുളന്നു
പോകുമ്പൊഴീവിധമുദീക്ഷിതരായിരിക്കാം.

അല്ലെങ്കി,ലീശചരനമൂല്യമനന്തമാദ്യം
ബ്രഹ്മാണ്ഡഭാണ്ഡമൊരു ഭാഗമഴിച്ചുനോക്കി
നോട്ടത്തിനൊത്ത ചിലകല്ലുകളെത്തിരഞ്ഞു
നീലാംബരോപരിനിരത്തിയതായിരിക്കാം.

ഏതെങ്കിലും, പ്രകൃതിസുന്ദരമാ, യലക്ഷ്യ
ലക്ഷ്മീവിലാസവിഭവത്തിനു പാത്രമായി
അക്ഷാമധാമമഹിമോന്നതമാം വിശാല-
നക്ഷത്രലോകമപരിഷ്കൃതമല്ലന്യൂനം.

ഉന്നീതകേതു, പരിലബ്ധബുധപ്രസംഗം,
സന്നദ്ധശിഷ്ടതി, സമൃദ്ധകവിപ്രകാശം
ശാസ്ത്രാനുസാരഗതി, സാധുജനാനുകൂലം
നക്ഷത്രമണ്ഡലസഭാലയമെത്രകേമം!

എത്രകേമമായ നക്ഷത്രമാല! ബഹുസംവത്സരങ്ങളോളം കാത്തിരുന്നിട്ട് കൈരളിക്കു കിട്ടിയ ചൂഡാരത്നമാണ് വിശ്വരൂപം. ആ അനർഘരത്നത്തിലെ ഇരുകതിരുകൾ മാത്രമാണ് സന്ധ്യാവർണ്ണനയിലും നക്ഷത്രവിചാരത്തിലും നാം കണ്ടതു്. കവിയുടെ മനസ്സ് നക്ഷത്രമാർഗ്ഗേണ പൊങ്ങിപ്പൊങ്ങി ആ ഏകതത്വത്തെ സ്പർശിച്ചിട്ടേ അടങ്ങുന്നുള്ളു. വേദാന്തത്തിൽ ഇത്രയും രമണീയമായ സാഹിത്യവിലാസം ഇത്രയും ലളിതകോമളമായ് പുലരുക ഇവിടെ മറ്റൊന്നിലുണ്ടു്, നോക്കൂ:—

എങ്ങെങ്ങുമിങ്ങുമലയുന്ന മനുഷ്യബുദ്ധി,
യെങ്ങീശ്വരന്റെ കരവൈഭവസാക്ഷിവിശ്വം?
എങ്ങുബ്ധതം മഹിമ,യെങ്ങു രസാനുസാരി
സംഗീതയന്ത്രഗളിതാമൃതചാരുഗാനം?

ഒന്നും തിരിച്ചറിയുവാനരു,തൊട്ടറിഞ്ഞോ-
രൊന്നും കഥിക്കുകയുമില്ല, കഥിച്ചുവെങ്കിൽ
എല്ലാമസത്യ,മിതുവല്ലതുമല്ല സത്യ-
മെന്നോതുമിങ്ങനെ മറഞ്ഞരുളുന്നു തത്വം.

ഒന്നുള്ളതാണതിനുനാശവുമി,ല്ലതോട്ടു
ചേർന്നന്യമുണ്ടൊരു മഹത്തരശക്തി നില്പു;
സത്താകുമാവലിയ ശക്തി സമസ്തലോക-
വിത്താ,ണതിൽ പ്രകൃതിയാൽ കൃതമിപ്രപഞ്ചം.

ആ വമ്പെഴും പ്രകൃതിതൻ പ്രഥമം വികാര-
മോങ്കാരമാം പരിചമായ രസാനമേയം,
ആകാശ,മൂഴി, ജല,മഗ്നി, മരുത്തിവയ്ക്കൊ-
രാധാരമത്ഭുതകരം പരമുല്ലസിപ്പൂ.

സൃഷ്ടിസ്ഥിതിപ്രളയകാരണമേകതത്ത്വം
വ്യഷ്ടിപ്പെട്ടന്നതിൻവേണ്ട നിദാനമായും,
ഈശൻെറ മൂർത്തികളിലുത്തമമായുമെന്നു-
മെല്ലായിടത്തുമിതു തിങ്ങി നിറഞ്ഞിരിപ്പൂ.

ജ്യോതിർഭ്രമത്തിലുളവാമൊലികൊണ്ടിതാദ്യ-
സാഹിത്യഗീതകലകൾക്കുദയം വരുത്തി,
നേരായുദിതചരമൂർദ്ധസഞ്ചരതാളമേള-
ജീവാതുജീവിതസുഖത്തെ വളർത്തിടുന്നു.

നാളാഴ്ച മാസമൃതുവത്സരമെന്നിവററാൽ
കാലവ്യവസ്ഥിതി മുറയ്ക്കു ചമച്ചിതിങ്കൽ
സസ്യാദികൾക്കു രസമേകി ദിനാധിനാഥ-
നോരായിരം കരമിണങ്ങി വിളങ്ങിടുന്നു.

ഒന്നാമിതിൻെറ പരിണാമവിശേഷമാണി-
ബ്ബ്രഹ്മാണ്ഡമെന്നു ചില പണ്ഡിതരുണ്ടുരപ്പൂ
പക്ഷേ പരപ്പെഴുമതിൻ പരിണാമരീതി
സൂക്ഷിച്ചറിഞ്ഞനുഭവിച്ചവരില്ലൊരാളും.

അങ്ങോട്ടു പോകിലതിരില്ലതിരാകുവോള-
മന്വേഷണത്തിനൊരു മാർഗ്ഗവുമില്ല തെല്ലും
ഉഹിക്കയോ വലിയ ദുർഘടമാണു, പിന്നെ-
യാകാമതൊക്കെ വിരമിക്കുകയാണു ഭേദം.

ദുർഗമമായ വേദാന്തഗഗനത്തിൽക്കൂടി മഞ്ജുളപദവിന്യാസത്തോടെ ഇങ്ങിനെ ലീലയാ ചരിക്കുവാൻ ബാലകൃഷ്ണപ്പണിക്കരാണു് ഇക്കാലത്തിവിടെ സാധിച്ചിട്ടുള്ള കവി. അദ്ദേഹത്തിൻെറ വിശ്വരൂപം കാണുന്നവർക്കു് ഇക്കാര്യത്തിൽ വിതർക്കമേ ഉണ്ടാകയില്ല. ജ്ഞാനാ

ത്തെ ആധാരമാക്കിയും, കമ്മത്തെ പുരസ്കൃതമാക്കിയും കൊണ്ടു് ഭക്തിമാർഗ്ഗത്തിൽക്കൂടിയാണു് വിശ്വരൂപത്തിന്റെ ഗതി. ടാഗ്ർ പ്രസ്ഥാനമെന്ന ആധുനികസാഹിതീവേഷം ബാലകൃഷ്ണപ്പണിക്കരിൽനിന്നു് കേരളം അന്നേ കണ്ടുകഴിഞ്ഞു.

സഹൃദയത്വം അല്പമെങ്കിലുമുള്ള ഏതൊരാൾക്കും സുമധുരമായി എപ്പോഴും അയവിറക്കിക്കൊണ്ടിരിക്കാവുന്നവണ്ണം അത്രയും രസമയമായ ഭക്തിയാണു് വിശ്വരൂപം. ഹൃദയത്തിൽ അതെടുത്തു ധരിച്ചവർക്കു് ഏതവസ്ഥയിലുമാവാം ദിവ്യസൌന്ദര്യദർശനം. അതുല്യപദാർത്ഥമെല്ലാം ഒത്തും, മൃദുധ്വനികളാൽ അതിരമ്യമായും നാനാ രസാത്മകത പൂണ്ടും ഉയൎന്നു മിന്നുന്നതായി ബാലകൃഷ്ണപ്പണിക്കർ അപ്പോൾ കണ്ട ആ കടപ്പുറംപോലെ തന്നെയാണു് അദ്ദേഹത്തിന്റെ ഈ കവിത. ഇതാ എത്ര രമണീയമായ ചന്ദ്രോദയം!

അംഭോദരാശികളകന്നമൃതദ്രവത്തി-
ലാമഗ്നമംബരമകന്മഷമായ്ത്തിളങ്ങി
ആവൃത്തിതീർന്നു്പദമെത്തുവരിന്നടുത്തോ-
രാത്മാനുഷംഗിയുടെ മാനസമെന്നപോലെ.

സൎവ്വജ്ഞമൌലിമണിയായെഴുമോഷധീശൻ
തൻകൈകളാൽ തിമിരമാശു ഹരിച്ചമൂലം
പൂൎവ്വാശയാം കമനി പൂൎണ്ണവിലാസപൂൎവ്വം
പൂവെണ്ണിലാവണി മൃദുസ്മിതമാൎന്നു മിന്നി.

പൌരസ്ത്യസിന്ധുവിലെ വൻ തിരമാല തള്ളി
വാനിൽക്കയററിയൊരു വെൺനുരപോലെയായും,

കാററത്തുനിന്നുദയപർവ്വതശൃംഗഭൂവിൽ
പൂക്കൈതതൻ പൊടി പറന്നതുപോലെയായും;
രാജാറുദിച്ചതു നിനച്ചു, മുഷിഞ്ഞവേഷം-
കൈവിട്ടുക്രൂടിയ ജനാവലിപോലെയായും,
തൂവെണ്ണിലാവൊളി പുരണ്ടുരുവെണ്മ പൂണ്ടും
ചിന്നിച്ചുമഞ്ഞ ചെറുകാറുകളുല്ലസിച്ചു.

സ്വാഭാവികം മദമിരട്ടി വളർത്തിടുന്ന
'ചന്ദ്രപ്രഭാരസ'മകത്തുചെലുത്തിയപ്പോൾ
പണ്ടേകിടന്നു പതറിക്കരയോടടിച്ചു-
ക്രൂത്താട്ടമംബുധി കവിഞ്ഞലറിക്കളിച്ചു.

പാരേ പരന്ന പൊടി വെണ്മണലാ നിലാവു
തട്ടിത്തിളങ്ങി മറിയുന്നതു കണ്ടുവെങ്കിൽ
ഭൂഗർഭവിക്രിയകളാലുടനൽഗമിച്ച
വെള്ളിത്തടാകമതു നൂതനമെന്നു തോന്നും.

ഈ കവിതാമൃതപൂരം ഈയൊരു ഭാജനത്തിൽ തന്നെ ഇനിയുമുണ്ടു്. എങ്കിലും, ഇത്രമതിയല്ലോ കവിയുടെ വാശ്മിത നമുക്കാകെം കീർത്തനീയമാകുവാൻ.

ഓളം കളിച്ചിളകുമംബുധി, നല്ലമല്ല-
പ്പൂവെന്നപോലെ പൊഴിയുന്ന നിലാവെളിച്ചം,
നീളെപ്പരന്ന ചെറുകാററിനിയെന്തു വേണ്ടു,
സർവ്വേശശക്തിയുടെ സാധുദയാവിലാസം!

എന്നു് അത്ഭുതത്തോടുകൂടിയാണു് കവി ആ ചിത്രത്തിൽ നിന്നു് മറെറാന്നിലേക്കു കടക്കുന്നതു്.

പ്രസ്തുത കാവ്യത്തിന്റെ ഉപസംഹാരത്തിൽ പൌരുഷാരാധകന്മാരെ നോക്കി അദ്ദേഹം പരിഹസിക്കുന്നതു് ഏവരും കേൾക്കേണ്ടതാണ്:—

വ്യത്യാസം നേരിടാത്ത വ്യവസിതികലരും-
വിശ്വയന്ത്രം പ്രവൃത്തി-
പ്രത്യാവൃത്തിപ്രമാണപ്പടി തിരിയുവതി-
ന്നുള്ള സൂത്രങ്ങളെല്ലാം
കൃത്യത്തിൽച്ചേർത്തു പിന്നെ പ്രകൃതിനിയമമി-
ങ്ങേൽപ്പെട്ടുത്തിസ്ഫുരിക്കും-
സത്താമാത്രന്റെ സാക്ഷാൽ മഹിമയിവർ ധരി-
ക്കാത്തതന്ധത്വമല്ലോ.

ഈ മട്ടിൽ പൂനിലാപ്പുഞ്ചിരി വിതറിവിള-
ങ്ങുന്ന വെൺതിങ്കളും, വി-
ണ്ണാകെച്ചുററുന്ന താരാഗണവു,മുരുജവം
പൂണ്ടു വീയുന്ന കാററും,
കല്ലോലത്തല്ലിനാലേ പടുപടഹമടി-
ക്കുന്ന വാരാശിതാനും
ചൊല്ലീടുന്നെന്തു സർവ്വേശ്വരമഹിമ പുക-
ഴ്ത്തുന്നതൊന്നല്ലയെങ്കിൽ.

വീയും കാറേററു പട്ടക്കൊടികളിളകവേ
മർമ്മരം പൂണ്ട തെങ്ങിൻ-
തയ്യുംതന്നെച്ചമച്ചോരുടയവനെ നിന-
ച്ചുററ മന്ത്രം ജപിപ്പൂ;

പയ്യെത്തൻ പക്ഷനാളത്തൊടു കിളികളിതാ
ഭംഗിയാമ്മാറു ഗാനം
ചെയ്യുന്നു പാൎത്തുകണ്ടീടുകിലതുമവിടു-
ത്തെക്കുറിച്ചായിരിക്കാം.

പാരാവാരം കരേറിക്കരകൾ മുഴുവനും
മുക്കി മൂടാത്തതെന്തോ?
താരാവൃന്ദങ്ങൾ തമ്മിൽ സ്വരമുരസി മറി-
ഞ്ഞത്ര വീഴാത്തതെന്തോ?
നേരായാരാഞ്ഞു നോക്കീടുക മദമിയലും
മൎത്ത്യരേ, നിങ്ങളെ,ന്നാ-
ലാരാൽ കണ്ടെത്തുമെല്ലാററിനുമുപരി വിള-
ങ്ങുന്ന വിശേഷശ്രൂപം.

ഇങ്ങിനെയാണു ബാലകൃഷ്ണപ്പണിക്കരാൽ കാണുമാറായ വിശ്വരൂപം. അദ്ദേഹത്തിൻെറ ഈ വിലാപവിശ്വരൂപങ്ങൾ ഭാഷയിലെന്നെന്നും മിന്നിത്തിളങ്ങും. തൻെറ ചിരംജീവിതത്തിനു വേണ്ടുന്ന വകയെല്ലാം രണ്ടേ രണ്ടു ഗാനംകൊണ്ടു് അദ്ദേഹത്തിന്നു കിട്ടിയിരിക്കുന്നു. ഉഗ്രമായ ആത്മത്യാഗത്തിൽനിന്നാണു് ഈ സിദ്ധി അദ്ദേഹത്തിന്നുണ്ടായതു്. കൎണ്ണൻെറ കവചകുണ്ഡലദാനത്തെക്കാൾ സുഭഗമായ ത്യാഗമാണു ബാലകൃഷ്ണപ്പണിക്കർ കൈരളിക്കായ്ക്കൊണ്ടു ചെയ്ത വിശ്വരൂപവിലാപദാനം. കൎണ്ണൻെറ ആ ദാനം പിന്നെയിങ്ങു കണ്ടിട്ടില്ല. പണിക്കരുടെ ദാനമാവട്ടെ ഇന്നുമെന്നും കൈരളീകണ്ഠത്തിൽ ഉജ്ജ്വലഭൂഷണമായി. കൎണ്ണൻ ആ ദാനംകൊണ്ടു ബീഭത്സുവാൽ എന്നപോലെ ബാലകൃഷ്ണ

ഷ്പണിക്കർ ആ ദാനത്തോടുകൂടി രാജയക്ഷ്മാവിനാൽ ഹ
തനായി. യശസ്സിലല്ലാതെ വപുസ്സിലല്ലല്ലോ ധീരാത്മാ
ക്കൾക്കു ജീവിതം. എന്നാൽ, നാമാവട്ടെ ഇങ്ങിനെയി
താ നിരാശരാവേണ്ടിവന്നു. ഇനിയുമെത്രയെത്രയോ അ
മൃതബിന്ദുക്കൾ ചൊരിയാവുന്ന ആ പജ്ജന്യത്തെ രണ്ടു
തുള്ളി ഇററുവീണപ്പോഴെക്കും കാലപ്രചണ്ഡവായു അ
ടിച്ചകററിക്കളഞ്ഞുവല്ലൊ. വി. സി. ബാലകൃഷ്ണപ്പ
ണിക്കക്കുള്ള ആ അക്ഷരമാലയിൽനിന്നു വിലാപവിശ
ശ്രുപാഗ്രങ്ങൾ ചേന്ന ആ ഒരേ ഇതൾ മാത്രമേ നമുക്കു
കിട്ടുകയുണ്ടായുള്ളൂ. എങ്കിലും, അതു മതിയല്ലൊ ഇന്നു
ള്ളവക്കും ഇനിയുള്ളവക്കും എപ്പൊഴും പരിമളമേല്ക്കു
വാൻ.



ബാലകൃഷ്ണപ്പണിക്കരെക്കുറിച്ചുള്ള ഈ വിചാരം ഉ
പസംഹരിക്കുംമുമ്പെ അദ്ദേഹത്തിൻെറ സരളോജ്ജ്വല
മായ ഗദ്യത്തോട് ഒരിക്കൽക്കൂടിയും നാം അടുക്കേണ്ടതു
ണ്ടു്. പദ്യത്തിലേക്കാൾ ഗദ്യത്തിലാണ് അദ്ദേഹം പ്ര
വത്തിക്കയുണ്ടായതു്. ആ ഗദ്യകൃതികളെല്ലാം പത്രങ്ങ
ളിലായതുകൊണ്ടു് ഇപ്പോൾ കണ്ടുകിട്ടുന്നില്ല. മാലതീ
ദേവി എന്നൊന്നു മാത്രമേ നമ്മുടെ മുമ്പിൽ കാണാവതാ
യിട്ടുള്ളൂ. ഏതാണ്ടൊരു ബങ്കാളികൃതിയെ അനുകരിച്ചു
കൊണ്ടു ബാലികാബാലകന്മാക്കു വായിച്ചു രസിക്കുന്ന
തിന്നു്, വിശേഷിച്ചു് അന്നത്തെ ചക്രവത്തിപ്രസ്സിന്നു ത
ല്ക്കാലത്തെ വിശപ്പു തീക്കുന്നതിന്നും വേണ്ടി, ഒന്നുരണ്ടു
നാൾകൊണ്ടു് പണിക്കർ എഴുതിയതാണു് മാലതീദേ
വി. അതു് എഴുതീട്ടു് ഇപ്പൊഴെയ്ക്കു് ഏതാണ്ടു് ഇരു
പതു കൊല്ലം കഴിഞ്ഞു. സാഹിത്യാരാമത്തിലെ ശ്രീമ

ച്ചിരച്ചെടിപോലെ ഇപ്പൊഴും അതു് കൌതുകം വള ത്തിക്കൊണ്ടു നിലകൊള്ളുന്നു.

"മാലതി! ഹാ, അവൾ നല്ലൊരു പെൺകുട്ടിയാകുന്നു. ആകൃതികൊണ്ടും പ്രകൃതികൊണ്ടും അവൾ നിൎമ്മലയാണു്. പതിമൂന്നു വയസ്സു പ്രായം. നല്ല ഒരു തറവാട്ടിൽ വളൎന്നു്, നന്നെ ചെറുപ്പത്തിൽ ആലശീലയൊന്നുമില്ലാതെ ഇരുന്നിരുന്ന ഒരമ്മയുടെ മുലകുടിച്ചു വളൎന്നുകൊണ്ടു മാലതിയുടെ മുഖത്തു നല്ല രക്തപ്രസാദവും, കണ്ണിന്നു കാന്തിയും വിരിവും, അംഗങ്ങൾക്കു് അഴകും വെടിപ്പും ഒക്കെ ഉണ്ടു്. ഇപ്പോൾ അലട്ടുതട്ടി അങ്ങുമിങ്ങും അല്പാല്പം മങ്ങി മയങ്ങീട്ടുണ്ടെങ്കിലും അവളുടെ ശരീരത്തിൽനിന്നു നല്ല നീരോട്ടമുള്ള ഒരു വൈരക്കല്ലിൽനിന്നെന്നവണ്ണം ഒരു കാന്തികന്ദളം കവിഞ്ഞു നാലുപാടും ഒഴുകുന്നുണ്ടു്. അവൾ പൂമൊട്ടുപോലെ മംഗളകരമായ ഒരു ഭാവിയെ സൂചിപ്പിച്ചിരുന്നു. അവളുടെ അച്ഛൻ പണംകൊണ്ടും ഗുണംകൊണ്ടും മലയാളത്തിലെങ്ങും മറുകരകളിൽപ്പോലും കേൾവിപ്പെട്ട ഒരു പുരുഷകേസരിയായിരുന്നു. ഏകപുത്രിയായ മാലതി അദ്ദേഹത്തിൻെറ കണ്ണിലുണ്ണിയായിരുന്നു. അരുമക്കൊടിയായിട്ടാണു് അദ്ദേഹം മകളെ വളത്തിയിരുന്നതു്. അദ്ദേഹം ഇരിക്കുമ്പോൾ മാലതിയുടെ പദവി ഒരു രാജകുമാരിക്കുപോലും അസൂയ തോന്നിപ്പിക്കത്തക്ക ഒന്നായിരുന്നു."

അങ്ങിനെ വളൎന്ന മാലതി അച്ഛൻമരിച്ചപ്പോൾ അമ്മയോടൊന്നിച്ചു് ഘോരദാരിദ്ര്യത്തിൽ പതിച്ചു. അച്ഛൻെറ സ്വത്തിന്നുവേണ്ടി ആയാളുടെ മരുമക്കളുമായി വ്യവഹാരം വേണ്ടിവരികയാൽ മാലതിക്കു് മാതൃക

മായുണ്ടായിരുന്ന ധനമെല്ലാം നഷ്ടമായി. ആ വ്യവഹാരമാവട്ടെ, ഈ കഥയുടെ ആരംഭത്തിൽ പ്രിവികൌൺസിലിൽ എത്തിയിരിക്കയാണു്. മാലതിക്കും അമ്മയ്ക്കും നാടും വീടും വിട്ടു് മററാരിടത്തു് ചെറുകുടിലിൽ പരാശ്രയത്തോടേ നാൾ കഴിക്കേണ്ടിവന്നു. അമ്മ ആക്കാനും നെല്ലുകുത്തിക്കൊടുത്തു് അതിൽനിന്നു കിട്ടുന്ന കൂലികൊണ്ടാണു് അവരിരുവരും ഇടയ്ക്കിടെയെങ്കിലും തൊണ്ട നനച്ചുപോന്നതു്.

ഇങ്ങിനെയുള്ള പരിശ്രമത്താൽ അമ്മയ്ക്കു് പനിയുണ്ടായി. ആ സ്ത്രീ കിടപ്പിലായപ്പോൾ ആ വീട്ടിൽ മുഴുപ്പട്ടിണിയുമായി. "മാലതിക്കു് അന്യന്റെ വീട്ടിൽ പ്പോയി പണിയെടുത്തിട്ടോ മററുള്ളവരിൽ നിന്നു് വല്ലതും ഇരന്നു വാങ്ങിട്ടോ ഉള്ള പരിചയം ഇല്ല. ഇടയ്ക്കു വല്ല താളോ തകരയോ പറിച്ചുവെച്ചു തിന്നും. വെള്ളം കാച്ചിക്കുടിപ്പാനാണെങ്കിൽ, ഒരു മണി അരിപോലും ആ വീട്ടിൽ ഉണ്ടായിരുന്നില്ല."

അവിടെ ഉത്സവകാലമാണപ്പോൾ. ആറാട്ടിന്നാളേക്കു് അമ്മയുടെ ജ്വരം അല്പം ശമിച്ചു. "രാത്രി എട്ടുമണി കഴിഞ്ഞിരിക്കുന്നു. അപ്പോഴാണു് മാലതിയുടെ അമ്മ കണ്ണു തുറന്നതു്. അവൾക്കു വല്ലതും കഴിച്ചാൽ കൊള്ളാമെന്നുണ്ടായിരുന്നുവെങ്കിലും, അവർ ഭക്ഷണത്തെപ്പററി ഒന്നും പറഞ്ഞില്ല. മാലതി, ജീരകമിട്ടു തിളപ്പിച്ചിരുന്ന വെള്ളം കുറെ എടുത്തു് ആററി അമ്മയ്ക്കു കൊടുത്തു. അമ്മയ്ക്കു് കുറച്ചു കഞ്ഞിവെച്ചു കൊടുത്താൽ കൊള്ളാമെന്നു് അവൾ കൊതിച്ചുവെന്നു പറയേണ്ടതില്ലല്ലോ. സാധു പെണ്ണു്! അവൾ എന്തു ചെയ്യും? ആരോടു ചോദിക്കും? ചോദിച്ചാൽ കൊടുക്കാനാ

രു്? അഥവാ കൊടുക്കാമെന്നുണ്ടെങ്കിൽത്തന്നെ അവശം ക്കു് ഒന്നും യാചിപ്പാൻ അറിഞ്ഞുകൂടാ. കൈയിൽ ഉള്ളതു കൊടുപ്പാൻ അല്ലാതെ, ഇല്ലാത്തതു ചോദിച്ചുവാങ്ങുവാൻ പഠിച്ചിട്ടില്ല. അമ്മയുടെ വിളർത്ത മുഖത്തു നോക്കിയപ്പോഠംത്തന്നെ മാലതിക്കു് അവരുടെ പാരവശ്യം കണ്ടു് കണ്ണു കലങ്ങിക്കഴിഞ്ഞു. അവരുടെ അന്തൎഗ്ഗതം അവഠംക്കു നല്ലവണ്ണം അറിയാം. എന്നാൽ, എങ്ങിനെയാണു് നാഴി കഞ്ഞിയെങ്കിലും വെച്ചു കൊടുക്കേണ്ടതു്? ഈശ്വരാ അവഠംക്കു് വ്യസനം സഹിക്കവയ്യാതെയായി. ആകപ്പാടെ വിചാരിച്ചു് അവളുടെ ഇടനെഞ്ചു് പൊട്ടിത്തുടങ്ങി. അവിടെത്തന്നെ ഇരുന്നു കരഞ്ഞിട്ടു് ഫലമില്ലെന്നു നിശ്ചയിച്ചു് അവഠം വീട്ടിൽനിന്നു് പുറത്തു കടന്നു് ക്രൂരാക്രൂരിരുട്ടത്തു് നടന്നുതുടങ്ങി. കരയുവാൻപോലും അവഠംക്കു് ശേഷിയില്ലായിരുന്നു. അവഠം നടക്കുമ്പോഠം പ്രാഞ്ചി പ്രാഞ്ചി വഴിയിൽ വീഴാൻ പോയിരുന്നു. 'അമ്മേ, അമ്മെ' എന്നു വിളിച്ചു പൊട്ടിപ്പൊട്ടി കരഞ്ഞുകൊണ്ടാണു് അവഠം നടന്നതു്. കഷ്ടമേ, കഷ്ടം!"

അമ്പലത്തിലേ കഴകക്കാരിയായ വാരസ്യാരെ കണ്ടു് നാഴിയരിയെങ്കിലും വാങ്ങിക്കൊണ്ടുവരാമെന്നുവെച്ചാണു് അവഠം ചെന്നതു്. അന്നു് ആറാട്ടായതുകൊണ്ടു് വാരിയത്തു് ആരെയും കണ്ടില്ല. അമ്പലത്തിൽ ചെന്നു് അന്വേഷിച്ചതും നിഷ്ഫലമായി. "മാലതിക്കു് വല്ലാതെ കരച്ചിൽ വന്നു. കരച്ചിൽ അടക്കിക്കൊണ്ടു് അവഠംപുറത്തേ ചുററിൽ കടന്നു് അല്പം നടന്നു.തലതിരിഞ്ഞു് അവഠം അമ്പലത്തിനുള്ളിൽവീണുപോയ്!

"പെട്ടെന്ന് ഒരു മഴ വന്നു. ആറാട്ടെല്ലാം മോശമാ യി. ആരവാരങ്ങൾ കൂടിയതെല്ലാം നിഷ്ഫലമായി. മാലതി എഴുന്നേററു നോക്കിയപ്പോൾ ആളും തിരക്കും ഒക്കെ ഒഴിഞ്ഞിരിക്കുന്നു. ചുററുവിളക്കുകളിൽ ചിലത് മങ്ങിയെരിഞ്ഞു കത്തുന്നുണ്ട്. ഭജനക്കാരിൽ ചിലർ ചില സ്തോത്രങ്ങൾ ചൊല്ലിക്കൊണ്ട് മുണ്ടും വിരിച്ച് പ്രദക്ഷിണവഴിയിൽ ഇരിക്കുന്നുണ്ട്. മാലതി എഴു ന്നേററ് ഒന്നും നോക്കാതെ മതില്ക്കു പുറത്തു കടന്നു. അ വൾ പേടിച്ചു വിറച്ചുകൊണ്ടാണ് പുറത്തു കടന്നത്. മഴ ചാറുന്നുണ്ട്. കുടയില്ല. ശുദ്ധം മാറിയ ഒരു പാ മ്പിൻകുഞ്ഞുപോലെ അവൾ നനഞ്ഞുകൊണ്ട് ഇഴഞ്ഞു നടന്നു. വഴിക്ക് ആരുമില്ല. ഒരു ചൂട്ടിൻെറ മിന്നാട്ടം പോലും, കാണ്മാനില്ല. ആറാട്ടുദിവസം, അർദ്ധരാത്രി സമയം, നിർജ്ജനപ്രദേശം—ഇതെല്ലാംകൂടി വിചാരി ച്ചിട്ട് മാലതിക്ക് ഒരു വെമ്പലുണ്ടായി. പേടി മൂത്ത് ഒരുവിധം ഭ്രാന്തുപോലെ ആയിത്തീർന്നു."

അപ്പോൾ ഞെക്കിവിളക്കോടുകൂടി ഒരു ചെറുപ്പ ക്കാരൻ എതിരേ വരുന്നതു കണ്ടു. മാലതിക്ക് അയാ ളെ കണ്ടിട്ട് ആദ്യമുണ്ടായ ഭയം പിന്നീട് ശമിച്ചു. ആ പാവപ്പെട്ട പെൺകുട്ടിയുടെ ഈ ദുരവസ്ഥ കണ്ട് ആ ആർദ്രഹൃദയനായ ചെറുപ്പക്കാരൻ അവളെ കൈപിടി ച്ചു കൂട്ടിക്കൊണ്ട് അവളുടെ വീട്ടിലേക്കു നടന്നു.

"മാലതി ആ യുവാവിൻെറ മുഖത്ത് സൂക്ഷിച്ചുനോ ക്കി. പ്രഥമദൃഷ്ടിയിൽത്തന്നെ അയാൾ ഒരു നല്ല തറ വാടിയും ബുദ്ധിമാനുമാണെന്ന് അവൾക്കു തോന്നിയിരു ന്നു. സൂക്ഷിച്ചു നോക്കിയപ്പോഴും, ആ വിചാരം ശരി

യാണെന്നല്ലാതെ മറിച്ചുതോന്നുവാൻ അവകാശമൊന്നും കാണായ്കയാൽ അവൾ വിശ്വസിച്ചു."

അവരിരുവരും മാലതിയുടെ വീട്ടിന്റെ ഉമ്മറത്തെത്തി. വഴിക്കുവെച്ച്, തന്റെ സ്ഥിതിയെക്കുറിച്ച് ആയാൾ സാന്ത്വനപൂർവ്വം ചോദിക്കയാൽ, അങ്ങിനെ കുറച്ചുനേരത്തേക്കെങ്കിലും വിശ്വാസത്തോടെ തന്റെ മനസ്സ് തുറന്നു വെക്കുന്നതിന്ന് കഴിയുകകൊണ്ടു് "മാലതിക്ക് അപ്പോഴേക്ക് കുറെ കരുത്തും ഉലച്ചുയും കിട്ടി. അവൾ ആ യുവാവിന്റെ കൈപ്പിടിവിട്ടു് ചാരിയ വാതിൽ തുറന്നു് മെല്ലെ അകത്തു കടന്നു. അകത്തു വിളക്കില്ലായിരുന്നു. അവൾ തീപ്പെട്ടി തപ്പിയെടുത്തു് ഉരച്ചുനോക്കി ഒരു ചൂട്ടെടുത്തു കത്തിച്ചു് പുറത്തേക്കു വന്നു. ഉടനെ ആ യുവാവു് 'ഞാൻ പോണേ' എന്നു പറഞ്ഞുകൊണ്ടു് വേഗത്തിൽ നടക്കുന്നതു കണ്ടു. മാലതിക്കു് അല്പം ആശാഭംഗം ഉണ്ടായി. എങ്കിലും, തൽക്കാലത്തെ സ്ഥിതികൊണ്ടു് അതു് നിസ്സാരമാണെന്നേ അവൾ ഗണിച്ചുള്ളു. അവൾ വീണ്ടും അകത്തു കടന്നു് അമ്മ കിടക്കുന്ന ദിക്കിൽ ചെന്നു നോക്കി. അവർ ഉറങ്ങിയിരിക്കുന്നു. നല്ല ഉറക്കം. കൈയിലുള്ള ചൂട്ട് കുറെ കത്തിക്കെടുത്ത ശേഷം അതു് നിലത്തുവെച്ച് മാലതി അമ്മയുടെ കാല്ക്കൽ ചെന്നു കിടന്നു. കാൽപ്പടത്തിന്മേൽ മുഖം അമർത്തിവെച്ചുകൊണ്ടു് തേങ്ങിത്തേങ്ങിക്കരഞ്ഞു. അവൾ തന്നെത്താൻ ഇങ്ങിനെ പറഞ്ഞു:—'എന്റെ അമ്മേ, അമ്മ ഇങ്ങിനെ പട്ടിണികിടക്കേണ്ടിവന്നുവല്ലോ. എന്നെപ്പെററിട്ടല്ലെ എന്റെ അമ്മ ഇങ്ങിനെ വലഞ്ഞതു്.! ഞാൻ ഒരു പോരാത്ത പെണ്ണായിട്ടല്ലെ?

ഭാഗ്യമില്ലാത്ത കുട്ടിയായിട്ടല്ലേ? അച്ഛാ, അച്ഛാ, കഷ്ടം! എന്റെ അച്ഛൻ മരിച്ചുപോയല്ലോ. ഈശ്വരാ, എന്റെ അമ്മയ്ക്കു് നാഴി കഞ്ഞിവെച്ചുകൊടുപ്പാൻ എനിക്കു് കഴിഞ്ഞില്ലല്ലോ. ആരും ഇങ്ങോട്ടു തിരിഞ്ഞു നോക്കുന്നുകൂടിയില്ല. ദൈവത്തിന്നും ഞങ്ങളെ കണ്ടുകൂടാതായോ? ഞങ്ങൾ ഇവിടെ ഇങ്ങിനെ കിടന്നു മരിക്കട്ടേ. അയ്യോ, എന്റെ അമ്മേ, ഈ മാലതി മരിക്കാതെ എന്റെ അമ്മ മരിക്കരുതേ'—ഇത്രയും പറഞ്ഞു് അവൾ കണ്ണുനീർകൊണ്ടു് അമ്മയുടെ കാൽ കഴുകീട്ടു് മുഖം ഉരസി ആ കാൽ തുടച്ചു. വീണ്ടും അനങ്ങാതെ കമിഴ്ന്നു കിടന്നു."

അപ്പൊഴെക്കും അയൽ വീട്ടുകാരനായ കണാരൻ അവിടെ വന്നു. അവൻ വലിയൊരു സാമാനക്കെട്ടു് കോലായിൽ ഇറക്കി. ഇവിടെ തരുവാനായി ഏതാണ്ടൊരാൾ ഏല്പിച്ചതാണെന്നു പറഞ്ഞു് അതെല്ലാം മാലതിയേ ഏല്പിച്ചു് അവൻ പോയി.

"മാലതി സാമാനങ്ങളെല്ലാം അഴിച്ചു നോക്കി. കൂട്ടത്തിൽ ഒരു കുപ്പിയും കണ്ടു. അതു തുറന്നു നോക്കിയപ്പോൾ എണ്ണയാണെന്നു മനസ്സിലായി. ഉടനെ അകത്തുപോയി കോൽവിളക്കു തപ്പിയെടുത്തു് അതിൽ അല്പം എണ്ണ ഒഴിച്ചു കത്തിച്ചുവെച്ചു. കെട്ടുകൾ അവൾക്കു് താനേ എടുത്തു് അകത്തു വെപ്പാൻ കഴിവില്ലായ്കയാൽ കോലായിൽ വെച്ചുതന്നെ ഓരോന്നായി അഴിച്ചു നോക്കി. ഉപ്പുമുതലായ ചില്ലറസാമാനങ്ങളായിരുന്നു ഒരു കെട്ടിൽ. വേറെ ഒന്നിൽ രണ്ടുവലിയകരിമ്പടവും കുറേ മലമൽ തോർത്തുമുണ്ടുകളുമായിരുന്നു. മററൊ

ന്നിൽ കുറെ അരിയാണ് കണ്ടതു്. കെട്ടുകൾ ഓരോന്നും അഴിക്കുമ്പോൾ മാലതിക്ക് സന്തോഷത്തിലധികം സന്താപമാണുണ്ടായതെന്ന് ഇടയ്ക്കിടെ മേല്പോട്ടു നോക്കിക്കൊണ്ടു് അവൾ കരഞ്ഞിരുന്നതിനാൽ ഊഹിക്കാം. അന്യൻെറ പ്രയത്നഫലം, യാതൊരു ബന്ധവും കൂടാതെ, വാങ്ങി അവൾ അനുഭവിക്കുന്നതു് അന്നു് ഒന്നാമതായിട്ടാണ്. അതുകൊണ്ടു് ഈ ഘട്ടത്തിൽ സന്തോഷത്തെക്കാൾ സന്താപത്തിനു തന്നെയാണു അവകാശം."

ആദ്യം അവൾ അമ്മയ്ക്കു് കഞ്ഞിവെച്ചു കൊടുക്കുകയാണു ചെയ്തതു്. അതോടുകൂടി അമ്മയ്ക്കു് നല്ലവണ്ണം ആശ്വാസമുണ്ടായി. "അവർ മാലതിയെ അടിതൊട്ടു മുടിയോളം ഒന്നു നോക്കിയശേഷം അണഞ്ഞു് കൂട്ടിപ്പിടിച്ചു് നെറുകയിൽ ചുംബിച്ചു. അപ്പോൾ മാലതിയും അമ്മയും ഒരുപോലെ കരഞ്ഞുപോയതു് സ്വാഭാവികമാണല്ലോ." കുറച്ചുകഴിഞ്ഞു് മകളെ പിടിവിട്ടശേഷം 'എന്താ, നിൻെറ വിരലിൽ കിടന്നു മിന്നുന്നതു്' എന്നു് അമ്മ ചോദിച്ചു. വല്ല മിന്നാമിനുങ്ങോ മറ്റോ ആയിരിക്കാമെന്നുവെച്ച് മാലതി ആദ്യം കൈകുടഞ്ഞു. പിന്നെ നോക്കിയപ്പോൾ അതൊരു പൊൻമോതിരം. മുദ്രയായ് അതിൽ 'മാധവമേനോൻ' എന്നു കൊത്തിയിരിക്കുന്നു. മോതിരം കണ്ടു് അവൾ പേടിച്ചു വിറയ്ക്കുകയാണ് ചെയ്തതു്. അന്നു് അവൾ കഞ്ഞികുടിക്കുവാൻ ചെല്ലുമ്പോൾ കോഴി കൂകുന്നതു കേട്ടു.

കേസ്സിൽ ഇവരുടെ വക്കീലായ ഗോവിന്ദനുണ്ണിനായർ പിറേറന്നാൾ ഉച്ചയ്ക്കു് ഈ വീട്ടിൽ വന്നു.

പ്രിവികൌൺസിലിൽ അനുകൂലമായ വിധിയുണ്ടായിരിക്കുന്നുവെന്ന പ്രിയവർത്തമാനത്തോടുകൂടിയാണ് ആ വരവ്. അന്നുമുതൽ ആ കുടുംബത്തിൽ വീണ്ടും ലക്ഷ്മീവിലാസമുണ്ടായി. എന്നാൽ, അതു് അനുഭവിക്കുവാൻ അമ്മ ഇരുന്നില്ല. മകളെ രക്ഷിക്കുവാൻ ഗോവിന്ദനുണ്ണിനായരെ ഏല്പിച്ച് ആ സ്ത്രീ മരിച്ചു. ആ വക്കീലിൻെറ വീട്ടിലാണു് പിന്നീട് മാലതി താമസിച്ചതു്.

"കൊല്ലം അഞ്ചാറു കഴിഞ്ഞു. മാലതിയുടെ 'തനുലത'യിൽ 'ഉജ്ജ്വലമായ നവയൌവനം' കുസുമംപോലെ 'മിളിത'മായി. വയസ്സു പതിനെട്ടു കഴിഞ്ഞു. അംഗങ്ങൾക്ക് മുഴുപ്പും ചേർച്ചയും, ആകാരത്തിൽ നിസർഗ്ഗസിദ്ധമായുള്ള മാധുര്യത്തിന്നു് പരിപാകവും വന്നിരിക്കുന്നു. ഇപ്പോൾ മാലതി ഒരു കവിയുടെ തൂലികയാൽ ചിത്രീകരിക്കത്തക്ക യോഗ്യതയുള്ള ഒരു തരുണീമണിയായിത്തീർന്നിരിക്കുന്നു. ഇനിയും അവൾ ഒരു 'ഘ്രാണിക്കാത്ത സുമം' ആയി ഒററയ്ക്കിരുന്നാൽ പോരാ; അനുരൂപനായ ഒരു വരനോടു ചേർന്നു് ജീവിതത്തിൻെറ ഉൽകൃഷ്ടഭാഗത്തിലേക്കു് കടക്കുകതന്നെ വേണം."

ഇതുതന്നെയാണു് ഗോവിന്ദനുണ്ണിനായർക്കും വിചാരമുണ്ടായതു്. മാലതിയുടെ അന്തർഗ്ഗതം അറിയുവാൻ ആയാൾ തൻെറ മകളെ ഏല്പിച്ചു. ആ മകൾ, ജാനകി "മാലതിയുടെ ഉററ ചങ്ങാതിയാണ്. കഴിഞ്ഞ അഞ്ചാറുകൊല്ലങ്ങൾ ഈ കുട്ടികൾ രണ്ടുപേരുംകൂടി കഴിച്ചതുകൊണ്ടു മാത്രമല്ലാ, ബുദ്ധികൊണ്ടും ആകാരംകൊണ്ടും മനോഗതികൊണ്ടും അവർ തുല്യകളായിരുന്നതിനാൽ കൂടി അവരുടെ സ്നേഹം വേറിടാതിരിക്കത്തക്കവണ്ണം

ദ്ഢതമമായിരുന്നു. അവർ പരസ്പരം ഉള്ളഴിഞ്ഞു സ്നേഹിച്ചിരുന്നു. സാഹിത്യത്തിലും സംഗീതത്തിലും അവൎക്കുണ്ടായിരുന്ന വാസന, ഗോവിന്ദനുണ്ണിനായരെപ്പോലെയുള്ള ഒരു രക്ഷിതാവിന്റെ മേൽനോട്ടത്തിൽ വിശാലമതികളായ ആചാൎയ്യന്മാരുടെ ശിക്ഷകൊണ്ടു് പോഷിപ്പിക്കപ്പെട്ടിരുന്നതു് ഇപ്പോഴെക്കു് അന്യോന്യവാദങ്ങളാലും അവസരോചിതങ്ങളായ പ്രയോഗങ്ങളാലും ഫലിച്ചുവരികയായിരുന്നു."

ഒരുനാൾ, മാലതിയുടെ മനോരഥം ജാനകിക്കു് മനസ്സിലായി. അതു് അവൾ അച്ഛനെ ധരിപ്പിക്കയും ചെയ്തു. ഏതോ ഒരു പി. എസ്സ്. മാധവമേനോനിലാണു് മാലതിക്കു് അനുരാഗം. ആയാൾ ആരാണു്? ഗോവിന്ദനുണ്ണിനായർ അന്നുമുതൽ അന്വേഷണം തുടങ്ങി. അപ്പോഴെക്കു് വേറെ ചിലതു് സംഭവിച്ചു. ജാനകിയെ ഒരു രാമമേനോൻ പരിഗ്രഹിച്ചു് ആയാളുടെ ജോലിസ്ഥലമായ തഞ്ചാവൂൎക്കു് കൂട്ടിക്കൊണ്ടുപോയി. തനിക്കായി പ്രത്യേകമുണ്ടാക്കിയ കെട്ടിടത്തിലേക്കു് മാലതി താമസം മാററി. അവളുടെ സ്വത്തെല്ലാം ഗോവിന്ദനുണ്ണിനായർ അവളെത്തന്നെ ഏല്പിച്ചു. അതോടുകൂടി ഒരു ലക്കോട്ടും കൊടുക്കുകയുണ്ടായി. താൻ മരിച്ചതിൽപ്പിന്നീടേ ഇതു തുറന്നുനോക്കാവൂ എന്നു് അദ്ദേഹം അവളെ ഏല്പിക്കയും ചെയ്തു.

ഏതാനും നാൾ കഴിഞ്ഞപ്പോൾ ഗോവിന്ദനുണ്ണിനായർ മരിച്ചു. അദ്ദേഹത്തിൽനിന്നു് ജാനകിക്കു കിട്ടിയ സ്വത്തുകൂടിയും മാലതിയുടെ ഭരണത്തിലായി. പിതൃശോകാൎത്തയായ ജാനകി ഒരു കൊല്ലത്തേക്കു് മാലതിയോടൊന്നിച്ചു പാൎപ്പാക്കി.

പെട്ടെന്നൊരുനാൾ ആ ലക്കോട്ടിനെ മാലതി ഓൎത്തു. അതു് ചെന്നെടുത്തു്. തുറന്നു നോക്കി. ആരുടേയോ ഛായയും ഏതോ എഴുത്തും അതിൽ ഉണ്ടു്. ആ ഛായ തനിക്കു് സുപരിചിതനായ ആളുടേതാണെന്നുകണ്ടു് അതു് അവൾ മടിയിൽ വെച്ചു. ആ എഴുത്താവട്ടെ, അവൾക്കു് ശോകവൎദ്ധകമായിട്ടാണിരുന്നതു്.

പി. എസ്സ്. മാധവമേനോൻ ആരെന്നു് ഗോവിന്ദനുണ്ണിനായർ അന്വേഷിക്കയുണ്ടായല്ലോ. അങ്ങിനെയൊരാൾ വെറും ധൂൎത്തനായി നടന്നു് ഒടുക്കം നിൎഗ്ഗതിയായി ആത്മഹത്യചെയ്തുവെന്നു് ഒട്ടു നാളത്തെ പരിശ്രമത്തിന്റെ ഫലമായി അദ്ദേഹം ധരിച്ചു. അക്കാൎയ്യമാണു് ആ എഴുത്തിൽ. അതു കണ്ടു് മാലതി മൂൎഛിതയായി. ജാനകി വളരെ പണിപ്പെട്ടു് അവളെ ആശ്വസിപ്പിച്ചു.

“അന്നുമുതൽ മാലതിയുടെ സ്വഭാവം ഒന്നു ഭേദപ്പെട്ടു. അവൾ ജീവകാലം മുഴുവനും, തന്റെ ഭൎത്താവിന്റെ പുനരാഗമനം പ്രതീക്ഷിച്ചും, വ്രതങ്ങൾ നോറ്റും പുണ്യകൎമ്മങ്ങൾ ചെയ്തുംകൊണ്ടു് അങ്ങിനെ കഴിയുവാൻ തീൎച്ചയാക്കി. ഉടുക്കുവാൻ കാഷായവസ്ത്രവും അണിയുവാൻ രുദ്രാക്ഷമാലയും അവൾ കൈക്കൊണ്ടു. ക്ഷേത്രങ്ങൾ നിൎമ്മിക്കുവാൻ അവൾ ഉത്സുകയായി. “ഇതിനെല്ലാം പുറമേ ഭൎത്താവില്ലാത്ത അഗതിസ്ത്രീകളേയും അച്ഛനില്ലാത്ത സാധുബാലികാബാലന്മാരെയും രക്ഷിക്കുവാനും പഠിപ്പിക്കുവാനുമായി ഒരു അനാഥരക്ഷണശാലയും ഒരു പ്രാഥമികപാഠശാലയും സ്ഥാപിച്ചു.” അങ്ങിനെയുണ്ടായ ‘മാധവാശ്രമ’വും ‘മാധ

വോദയ' പാഠശാലയും "മലയാളത്തിലേ സ്ഥാപനങ്ങളിൽവെച്ച് എല്ലാവിധത്തിലും അത്യുൽകൃഷ്ടമായ ഒരു സ്ഥിതിയിൽ ഉയൻവന്നു.

"മാധവാശ്രമം തുറന്ന് ഏകദേശം ഒരു കൊല്ലമായി. ജാനകി തഞ്ചാവൂരിലേക്കുതന്നെപോയിരിക്കുന്നു. മാലതീദേവി ദിനംപ്രതി വിയോഗദുഃഖത്തെ മറന്ന് യോഗമാർഗ്ഗത്തിൽ കടന്ന് ലയിച്ചുതുടങ്ങിയിരിക്കുന്നു. മാലതി പകൽസമയം മുഴുവനും മാധവാശ്രമത്തിൽ പോയി അവിടെ സ്ഥിരതാമസക്കാരായ സ്ത്രീജനങ്ങളിൽ തൊഴിൽ എടുക്കുന്ന ചെറുപ്പക്കാരികളൊഴിച്ച് മറെറല്ലാവക്കും ഭക്തിപരങ്ങളായ കഥകൾ പറഞ്ഞുകേൾപ്പിച്ചും, പുരാണങ്ങൾ വായിച്ച് അൎത്ഥം പറഞ്ഞുകൊടുത്തും അവരെയെല്ലാം സന്തോഷിപ്പിച്ചും, വൃദ്ധതകൊണ്ടു് അവശകളായ സ്ത്രീകളെ ശുശ്രൂഷിച്ചും രാത്രിയിൽ ദേവിയെ ആരാധിച്ചും വരികയാണ്."

അവിടത്തെ പുതിയ അസിസ്റ്റൻറു് കലക്ടർ മിസ്റ്റർ മത്തോബ് സായ്പാണ്. അദ്ദേഹത്തിന്ന് മാലതിയെ ഒന്നു കണ്ടാൽക്കൊള്ളാമെന്നുണ്ടായി. താലൂക്കു ബോർഡുമെംബറായ മാധവപ്പൊതുവാൾ ഇതിൽ ദൌത്യമേററു. അങ്ങിനെ യോഗിനിയും കലക്ടരും തമ്മിൽ അഭിമുഖദർശനമുണ്ടായി.

മാലതിയെ മിസ്റ്റർ മത്തോബ് കണ്ടതു് ഇങ്ങിനെയാണ്:—

"ദിവ്യാംബരാർഹമായ ആ ലളിതശരീരത്തെ കാഷായവസ്ത്രങ്ങളെക്കൊണ്ടും കാഷായകഞ്ചുകങ്ങളെക്കൊണ്ടും മറച്ചും, യൌവനംകൊണ്ടു് ഉയൻയൻവന്നിരുന്ന

കുചകലശങ്ങളിൽ രുദ്രാക്ഷമാലകളെ അണിഞ്ഞും, പനിനീരിതളുപോലെ ഇളമയുള്ള കവിൾത്തടങ്ങളിൽ ഭസ്മംപൂശിയും നിബിഡമായ കേശഭാരത്തെ അഴിച്ചു പുറകോട്ടു തള്ളിയും ആണ് എങ്കിലും, മാലതീദേവിയുടെ കണ്ണുകളിലുള്ള സ്വാഭാവിക തേജസ്സും മുഖത്തുള്ള കാന്തിയും അത്ഭുതകരമാംവണ്ണം മുന്നോട്ടു പ്രവേശിച്ചുകൊണ്ടുതന്നെ ഇരുന്നിരുന്നു. അവളുടെ പരിസരങ്ങളിൽപ്പോലും മഹിമയോടുകൂടിയ ഒരു പ്രശാന്തത പ്രചരിക്കുന്നുണ്ടായിരുന്നു."

അപ്പോഴുണ്ടായ സംഭാഷണത്തിന്മദ്ധ്യേ, അ സായ്പ് കരുതലോടെ പി. എസ്സ്. മാധവമേനോനെക്കുറിച്ച് പ്രസ്താവമുണ്ടാക്കി. ആയാളെക്കുറിച്ച് ജാനകിയുടെ അച്ഛൻ അന്വേഷിക്കയുണ്ടായതിനെയാണ് ഈ പ്രസ്താവത്തിൽ ആ സായ്പ് അവലംബിച്ചതു്.

മത്തോമ്പ്:—"ആ മാധവമേനോനെ ഞാൻ അറിയും. നിങ്ങളുടെ പേരായിട്ടുതന്നെ ഒരു പെൺകുട്ടിയേയും ഞാൻ അറിയും. അവൾ നിങ്ങൾതന്നെയാണോ എന്ന് എനിക്ക് നിശ്ചയമില്ല."

മാലതി:—"ആരായിട്ടെന്താണ്?"

"ആ മാധവമേനോൻ ആ പെൺകുട്ടിയെ ഒരിക്കൽ മാത്രമേ കണ്ടിട്ടുള്ളു എങ്കിലും അതിൽപ്പിന്നെ എല്ലായ്പ്പോഴും അവളെ കണ്ടുകൊണ്ടിരിപ്പാൻ ആയാൾ ആഗ്രഹിക്കുന്നു."

"മരിച്ചുപോയ ആൾ ആഗ്രഹിക്കയോ?"

"ദേഹം മാറിയാലും മോഹം മാറുകയില്ല. അതു് ഒരു മനോവൃത്തിയാണു. മനസ്സോടൊന്നിച്ചേ നശിക്കയുള്ളു."

"ആ ഏഴപ്പെണ്ണിനെ സായ്പ് അറിഞ്ഞതു് അത്ഭുതം തന്നെയാണു്."

"അവൾ ഏഴയല്ല. അവൾ ദേവിതന്നെയാണു്. ദൈവമഹിമയുടെ ഉദാഹരണമായ ഒരു വിശേഷസൃഷ്ടിയാണു്. ലാവണ്യവും ലഘുതയും, എന്നാൽ പ്രകൃതിസിദ്ധമായ ഗൌരവവും തികഞ്ഞ ഒരുവളാണു്. അവൾ അമൃതമൂർത്തിയാണു്. ആരാധനാർഹമായ കനകബിംബമാണു്."

"ആ മാധവമേനോൻ അവളെ ഉപേക്ഷിച്ചാൽ—?"

"ഛേ! ഒരിക്കലും ഇല്ല. അഗ്നിപ്രഭയേ ഉപേക്ഷിക്കയോ? മാധവമേനോൻ ഇപ്പോഴും അവളെ അപേക്ഷിക്കതന്നെയാണു്. അവളുടെ വിരലിൽ ആയാൾ ഇട്ട മോതിരം ഊരിയിട്ടില്ലെങ്കിൽ—ഇല്ലാ, അതു് അവളുടെ വിരലിൽത്തന്നെ കിടക്കുന്നുണ്ടായിരിക്കും."

മാലതി ഇതു കേട്ടു് ഞെട്ടി അവൾ വിചാരശതങ്ങളാൽ ആകുലയായി. "അവൾ സായ്പിന്റെ മുഖത്തേക്കു് ഒന്നു നോക്കി. അതേസമയത്തുതന്നെ അദ്ദേഹത്തിന്റെയും ദൃഷ്ടികൾ അവളുടെ നേരിട്ടുവന്നു. അവ തമ്മിൽ കൂട്ടിമുട്ടി അങ്ങോട്ടും ഇങ്ങോട്ടും പാഞ്ഞു് മനസ്സിൽ പതിഞ്ഞപോലെ ഇരുപേർക്കും അനുഭവപ്പെട്ടു. ഹാ, അപ്പോൾ അവരുടെ മുഖം ഒന്നു കാണേണ്ടതു തന്നെയായിരുന്നു. പ്രസാദം, ശങ്ക, അടക്കാൻവയ്യാത്ത വികാരം, സംഭ്രമം, ലജ്ജ എന്നിവയുടെ കലർപ്പുകൊണ്ടു് രണ്ടുപേരുടെയും മുഖവർണ്ണത്തിന്നു് വല്ലാത്ത ഒരു മാററം വന്നിരുന്നു. അല്പനേരം തന്നത്താൻ അറിയാതെ അ

ന്ന്യോന്യം നോക്കിയശേഷം മുഖം അങ്ങോട്ടും ഇങ്ങോട്ടും തിരിച്ചു."

മിസ്റ്റർ മത്തോബ് സാക്ഷാൽ മാധവമേനോൻ തന്നെ. അദ്ദേഹത്തെ സംബന്ധിച്ചുള്ള രഹസ്യമെല്ലാം വഴിയേ മാലതിക്ക് അറിവായി. അവർ തമ്മിൽ യഥാകാമം പരിണീതരായി ദാമ്പത്യത്തിൽ പ്രവേശിക്കയും ചെയ്തു.

ഇങ്ങിനെയാണ് ബാലകൃഷ്ണപ്പണിക്കരുടെ മാലതീദേവി. ഉദ്ധരണിയിൽ കാണുന്നതു് അദ്ദേഹത്തിൻെറ സ്വന്തം ഭാഷയാണ്. ഇതിലേ ഭാഷയും വിചാരവും ആപാദചൂഡം അമൃതമയമാണെങ്കിലും, അല്പം ചിലതു മാത്രം എടുത്തുകാണിച്ചുവെന്നേയുള്ളു. ഗദ്യപഥത്തിന്നു് ആധുനികപരിഷ്കാരത്തിലേ ആചാരവിചാരങ്ങൾക്ക് അനുരൂപമായി വൈപുല്യവും വൈശദ്യവും കൂടിയിരിക്കുന്ന ഇക്കാലത്തുപോലും .രണ്ടു, പന്തിരാണ്ടു പഴകിയ പണിക്കരുടെ ഗദ്യം അന്യാദൃശഗുണങ്ങളോടെ മുമ്പിട്ടിതാ നില്ക്കുന്നു!

---

# അനുബന്ധം ൧.

---

വി. സി. ബാലകൃഷ്ണപ്പണിക്കരെപ്പററി 'ദീപ' ത്തിൽ ഈ ലേഖകൻ എഴുതിയിരുന്നതിൽനിന്നു്:—

ബാലകൃഷ്ണപ്പണിക്കർ കേരളചിന്താമണിയുടെ പത്രാധിപരായിരിക്കുന്ന കാലത്തു് ഞാൻ അദ്ദേഹത്തെ ആദ്യമായി കാണുന്നതിന്നു് തൃശ്ശൂരിൽ ചെന്നു. അമ്മ മരിക്കയാൽ പണിക്കർ സ്വഗൃഹത്തിലേക്കു് പോയിരിക്കയാണപ്പോൾ. കാമിതം അവിചാരിതമായി പ്രതിബന്ധമാകയാൽ ഞാൻ അല്പം വിഷാദത്തോടെ ഏതാനും നാൾ അവിടെയങ്ങിനെ കഴിച്ചുകൂട്ടി. എന്നാൽ, ആ ദിനങ്ങൾ എനിക്കു് ഒട്ടും മിഥ്യയായിട്ടല്ലാ തീൎന്നതു്. ഞാൻ അതിന്നുമുമ്പു കണ്ടിട്ടില്ലാത്തവയായി, ബാലകൃഷ്ണപ്പണിക്കർ നേടിവെച്ചിട്ടുള്ള സാഹിത്യമണികൾ എന്റെ ഒരു സുഹൃത്തു് എനിക്കു് അന്നു കാണിച്ചുതരികയുണ്ടായി. സാഹിത്യപാരാവാരത്തിന്റെ തരംഗനിർഘോഷം കേട്ടുകൊണ്ടു് ദൂരെയെങ്ങാനോ കിടക്കുന്ന വെറും ബാലനായിരുന്നു ഞാൻ അന്നു്. സാഹിത്യത്തിൽ ഏററവും ദരിദ്രനായ ഞാൻ പണിക്കരുടെ ബഹുബഹുവിഭവങ്ങൾ കണ്ടപ്പോൾ ഒട്ടല്ലാതെ അമ്പരന്നുപോയി. പല പല ഗ്രന്ഥങ്ങളുടെ കൎത്താവു്, പല പല പത്രങ്ങളിലെ ലേഖകൻ, പല പല സഭകളിൽ വാഗ്മി എന്നീ നിലകളിൽ അത്രയും ഉയൎന്ന നിലയിലുള്ള ബാലകൃഷ്ണപ്പണിക്കരുടെ മുമ്പിൽ കേവലം പത്രലേഖകൻ മാത്രമായ ഞാൻ എത്രമാത്രം കൃശൻ!

ഒരുനാൾ കേരളചിന്താമണി ആഫീസ്സിൽ ആരോടോ എന്തോ സംസാരിച്ചുകൊണ്ടിരിക്കവേ, 'ഇതാ പണിക്കർ വന്നു' എന്ന സ്വാഗതവാക്യ കേട്ടു് ഞാൻ ഔത്സുക്യത്തോടെ തിരിഞ്ഞുനോക്കി. കറുത്തു മെലിഞ്ഞു് അസുന്ദരരൂപനായ ഒരു ചെറുപ്പക്കാരൻ വൈരസ്യം വഴിയുന്ന മുഖത്തോടെ ആഫീസ്സിലേക്കു് കയറി വരുന്നതു കണ്ടു. ഒരുവക പുച്ഛച്ചുമയോടുകൂടിയാണു് അവിടെ ആയാളിൽനിന്നു് വാക്കുകൾ പുറപ്പെട്ടതു്. എനിക്കു് ആ മനുഷ്യനെ പിടിച്ചതേയില്ല. കുത്സിതവൃത്തന്റെ സാമീപ്യംപോലെ എനിക്കു് ആ ആഗതനിൽ ദൌർമ്മുഖ്യമുണ്ടായി. ഞാൻ ഗ്രഹിച്ചിരിക്കുന്ന ആ ബാലകൃഷ്ണപ്പണിക്കരെപ്പററിയുള്ള യാതൊരു വിചാരത്തേയും എന്റെ മനസ്സിൽ പ്രബുദ്ധമാക്കുക, ആ രൂപം ചെയ്കയുണ്ടായില്ല. എന്നാൽ—ഇനി എന്തുചെയ്യാം:—ഞാൻ കണ്ട ആ ആകാരം ബാലകൃഷ്ണപ്പണിക്കരുടേതുതന്നെ. ഞാൻ ആരെന്നു കേട്ട ഉടനെ, ആ മുഖത്തിൽ അവ്യാജസുന്ദരമായുണ്ടായ പ്രഫുല്ലത എന്റെ ഹൃദയത്തിൽ നിറഞ്ഞുകിടന്നിരുന്ന അവജ്ഞയെ വിദ്യുദ്ദീപംപോലെ മായ്ച്ചുകളഞ്ഞു. ആ നിമിഷംമുതൽ എനിക്കു് പണിക്കരുടെ മുഖം പ്രിയദർശനമായ്ത്തീർന്നു. ഞങ്ങൾക്കു നിദ്ര ആ രാത്രി മുഴുവൻ സ്മൃതിവിഷയം പോലുമായില്ല. തന്റെ പിന്നിൽ തന്നോടു തൊട്ടു നീണ്ടുകിടക്കുന്ന കർമ്മസഞ്ചയത്തെ പണിക്കർ എന്റെ മുമ്പിൽ വിശ്വാസത്തോടെ അഴിച്ചു നിരത്തി. സാഹിത്യരംഗത്തു് അദ്ദേഹം ചെയ്തിട്ടുള്ള വിക്രമങ്ങളെക്കുറിച്ചുള്ള പ്രസ്താവത്തെ ഏതോ വിക്രമാദിത്യകഥപോലെയാ

ണ്ടു് ഞാൻ ചെവിക്കൊണ്ടതു്. തുറന്നു പറകയാണെ ങ്കിൽ, താൻ ദോഷാദൃഷ്ടിയോടെ ചെയ്തിട്ടുള്ളവയാണെന്നു് പണിക്കർ അന്നു പറഞ്ഞ കർമ്മങ്ങൾ തീരെ അതിശയോക്തിമയമാണെന്നേ ഈ അല്പജ്ഞനു് അപ്പോൾ വിചാരിക്കാവതായുള്ളു. ഇത്രയും ചെറുപ്പത്തിൽ ഇത്ര പടിപടിയായ പുകഴ്ത്തിരയിന്മേൽ പണിക്കർ ശരിക്കു കയറിയിരിക്കയാണെന്നു് അന്നു് എന്നിൽ വിശ്വാസം ഉയന്നില്ല. പത്താംവയസ്സിൽത്തന്നെ പണിക്കർ ചുറുമുള്ള വിദ്വാന്മാർക്കു് സുസമ്മതനാംവണ്ണം പത്രകർത്താവായിട്ടുണ്ടുപോൽ! പന്ത്രണ്ടാംവയസ്സിൽ പണിക്കർ പത്രദ്വാരാ കവിരംഗത്തിൽ പ്രവിഷ്ടനായി. പതിനാറാം വയസ്സിൽ നാടകകർത്താവായി അന്നത്തെ സാഹിത്യ വ്യാപാരികളുടെ പംക്തിയിൽ ശോഭനസ്ഥാനം നേടിയിരിക്കുന്നു. വിഖ്യാതകവികൾക്കേവർക്കും കണ്ണിലുണ്ണിയായി സാഹിത്യരംഗത്തിലും, കടിലവൃത്തന്മാരായ ഉദ്യോഗസ്ഥന്മാർക്കു് ഭീകരനായി പത്രവീഥിയിലും ആ ഇരുപതാമത്തെ വയസ്സിൽ പണിക്കർ കയറിനില്ക്കുന്നു. താൻ ആ നിലയിൽ നില്ക്കുന്നതായി ബാലകൃഷ്ണൻ എന്നെ കാണിച്ചപ്പോൾ എനിക്കു തോന്നിയ ആ അത്ഭുതവും കൌതുകവും തികച്ചും വിശ്വാസമായി മാറുന്നതിന്നു് ഏതാനും മാസങ്ങൾ വേണ്ടിവന്നു.

*　　　　*

ജീവിതക്ലേശസംബന്ധമായി പതിനെട്ടടവുകളിലും പണിക്കർ മിടുക്കനാണു്. ജീവിതസുഖങ്ങളിൽ വിമുഖനായി ആവുംപടിയങ്ങു കഴിഞ്ഞുപോകട്ടെയെന്ന ആ എന്തെന്നില്ലായ്മ പണിക്കരിൽ ധാരാളമായുണ്ടു്. അ

ദ്ദേഹം ക്ലേശങ്ങളിൽ സ്വയം ചെന്നു ചാടിയേക്കും. അ ദ്ദേഹത്തിന്റെ ബാഹ്യചേഷ്ടിതങ്ങൾ പലരേയും മുഷി പ്പിക്കുന്നതായിട്ടാണിരുന്നത്. ഉണ്ണിലും ഉടുപ്പിലും ഏതുമില്ലാ ശ്രദ്ധ. വിവാദത്തിൽ പുളിനീരുപോലെയാ ണ്; ഉള്ളിൽ തോന്നുന്നതു് അങ്ങിനെതന്നെ പുറത്തു പറയുന്ന വാതികനന്മാണദ്ദേഹം. ആരോടെങ്കിലും പ്രി യം പറയുക ഒന്നുകൊണ്ടുമില്ല. എത്ര രാത്രി വേണമെ ങ്കിലും ഗുഡാകേശനാകുവാനും (നിന്നിദ്രൻ) എത്ര പ കൽ വേണമെങ്കിലും കുംഭകർണ്ണനാകുവാനും(നിദ്രാവാൻ) പണിക്കർക്ക് വശമാണ്. പാതിരാ നേരത്തോ, പാതി രാ മണപ്പുറത്തോ എങ്ങോ എപ്പൊഴോ ആയിട്ടാണു ലേഖനമെഴുത്തു്.

* *

ഇവിടെയുണ്ടായ ആ പ്രാസവാദകാലത്തു ബാലകൃ ഷ്ണപ്പണിക്കർ മലബാറിയുടേയും ഞാൻ സുദർശനത്തി ന്റേയും പത്രാധിപരാണ്. അത്ഥപ്രധാനന്മാരെ ഞ ങ്ങൾ സഹായിക്കുകയാൽ പ്രാസപക്ഷപാതിയായ വ ലിയകോയിത്തമ്പുരാൻ ഞങ്ങളോടു പിണങ്ങി. ഒരു നാൾ ഞങ്ങളിരുവരും ചേൎന്നു സാഹിത്യസംബന്ധമായി ഓരോന്നു പറഞ്ഞുകൊണ്ടിരിക്കവേ ഇടയ്ക്കു് വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെക്കുറിച്ചു പ്രസ്താവമു ണ്ടായി. തിരുമനസ്സുകൊണ്ടു് ഞങ്ങളുടെ പത്രങ്ങൾ നി രാകരിച്ചതിന്മേൽ പുനരാലോചനയ്ക്കായി അപ്പീൽ കൊടുക്കണമെന്നു ഞങ്ങൾ നിശ്ചയിച്ചു. ആ അപ്പീലു പദ്യത്തിൽത്തന്നെ വേണമെന്നുമായി. ഉടൻതന്നെ ബാ ലകൃഷ്ണപ്പണിക്കർ ശ്ലോകം ആരംഭിച്ചുകഴിഞ്ഞു. മേലിൽ ഇങ്ങിനെയൊന്നു വേണ്ടിവരുമെന്നു മുമ്പെപ്പൊഴോ കരു

തിവെച്ചിട്ടുള്ളതുപോലെ പണിക്കരിൽനിന്ന് ആ അപ്പീൽപദ്യം പുറപ്പെട്ടു. അതിന്റെ മിനുക്കലിൽ മാത്രമേ എന്റെ സാഹായ്യം അപേക്ഷിതമായുള്ളു. ആ ഒരേ ശ്ലോകംകൊണ്ടുതന്നെ ഞങ്ങളുടെ അപ്പീൽ പൂർത്തിയായി.

മൂന്നാണങ്ങേയ്ക്കു പണ്ടേ ദയിതകൾ അവരിൽ
സ്വസ്ഥയായേക, കഷ്ടം!
പിന്നീടുള്ളോരാൾ പുകൾപ്പെട്ടുന്നവളപരപുരാ-
ന്തങ്ങളിൽസ്സഞ്ചരിപ്പൂ;
ഭാഷായോഷിത്തു പെററിപ്പ്രജകൾ വളരെയാ-
യങ്ങനർത്ഥത്തിലായി;
വാർദ്ധക്യംകൊണ്ടവററിൽച്ചിലതിനു ചെലവേ-
കാനുമാകാതെയായോ?

തിരുമനസ്സിലെ പത്നിയായ ലക്ഷ്മീബായി മുമ്പേതന്നെ 'സ്വസ്ഥ'യായ്ത്തീർന്നിരിക്കുന്നു. മരണംകൊണ്ടേ ആ സാദ്ധ്വിക്കു സ്വാസ്ഥ്യമുണ്ടായുള്ളുവെന്നു വ്യംഗ്യം. എങ്കിലും, തിരുമേനിക്കുണ്ടായ ആ പത്നീവിയോഗം അനുതാപഹേതുകം തന്നെയെന്നു 'കഷ്ടം' വെക്കുന്നു. യശസ്സാണ് തിരുമനസ്സിലെ രണ്ടാമത്തെ ഭാര്യ. ആ പെണ്ണ് ആരാന്റെ വീടുകൾതോറും ചുററിനടന്നു കഴിയേണ്ടുന്നവളായി. മൂന്നാമത്തെ ഭാര്യയായ ഭാഷ ഒരുപാടു മക്കളെ പെററു കൂട്ടുകയാൽ തിരുമനസ്സുകൊണ്ടു അനർത്ഥത്തിൽ വീണിരിക്കുന്നു. പൊരുളില്ലാതായിയെന്നു തന്നെയല്ലാ, കിഴവന്മാരായതിനാൽ ആ മക്കൾക്കു ചെലവിനു കൊടുക്കാൻ പോലും തിരുമേനി അശക്തനായോ എന്നു ചോദ്യം. ചെറുപ്പത്തിലേ നിരങ്കുശമാ

യ ആ പരിഹാസശീലം ഈ ശ്ലോകത്തിൽ സുവ്യക്തം പ്രതിഫലിച്ചിട്ടുണ്ടെങ്കിലും, ഇതിലെ ഉള്ളടക്കം കേരള കാളിദാസന്നു് ഉപഹാരമായുള്ള അനന്തമകീർത്തനരത്നമാണു്. സ്വാസ്ഥ്യാകുകയാണു് ലക്ഷ്മീബായി ചെയ്തിരിക്കുന്നതു്. ആത്മസ്ഥാനത്തേ ആ സുവ്രതാമണി പ്രാപിച്ചിരിക്കുന്നു. ആത്മസ്ഥാനം ബ്രഹ്മംതന്നേ. അവിടെ മാത്രമേ ജീവന്നു സ്വാസ്ഥ്യതയുള്ളൂ. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേ പത്നിയായി വാഴുകകൊണ്ടു് ലക്ഷ്മീബായിറാണി സായൂജ്യം നേടിയിരിക്കുന്നു. റാണിയെസ്സംബന്ധിച്ചേടത്തോളം അതു് വലിയൊരു സിദ്ധിതന്നെയെങ്കിലും, ആ ഗുണവതിയുടെ വിയോഗം നാട്ടുകാൎക്കു് പൊറുക്കാവതല്ലാത്ത നഷ്ടമായിട്ടുണ്ടു്. ആ വിചാരത്താൽ കവിയിൽ നിന്നു് കഷ്ടം എന്നു് നിർവ്വേദധ്വനിയുണ്ടായി. ഇനി, തിരുമനസ്സിലേ യശസ്സിന്റെ ആ തെണ്ടിപ്പോക്കു നോക്കിയാൽ അതു് അത്യന്തം ചമൽകാരപൂർണ്ണമാണു്. അന്യഗൃഹങ്ങളിലെല്ലാം തിരുമനസ്സിലെ നാമം സംകീർത്തനം ചെയ്യുക- അതുതന്നെയാണല്ലോ വേണ്ടതു്. അപരപുരാന്തങ്ങളിൽ ദിഗന്തം വരെക്കും സദാസഞ്ചരിച്ചുകൊണ്ടിരിക്കുന്ന ആ യശസ്സുതന്നെയാണു് യശസ്സു്. ആ വിപുലയശസ്സു് തിരുമനസ്സിലേക്കു് സംപ്രാപ്തമാണെന്നു് കവിസ്തുതി. ഇനി ആ ഭാഷാപത്നിയേ നോക്കാം. അവൾ ബഹുപ്രസവയായിരിക്കുന്നതു തന്നെയാണല്ലോ തന്നാഥനായ തിരുമനസ്സിലേക്കു് മഹിമ. തിരുമനസ്സിൽ നിന്നു് ഭാഷ ഏററവും വർദ്ധിച്ചിരിക്കുന്നുവെന്നു് പരികീർത്തനം.

മഹാമതിയായ കേരളകാളിദാസൻ ഇതിന്നു് സുദീർഘമായ മറുപടിയാണു് അയച്ചതു്. പണിക്കരിൽനിന്നു

തിരുമനസ്സിലേക്കുള്ള വാത്സല്യാതിശയംഅതിൽ നല്ലവണ്ണം വെളിപ്പെട്ടിട്ടുണ്ടു്. കേരളകാളിദാസനായ വലിയ കോയിത്തമ്പുരാനിലും കേരളഭോജരാജനായ ഏട്ടൻ തമ്പുരാനിലും പണിക്കർക്കുള്ള ഭക്തിസീമാതീതമാണു്. അഭിജ്ഞാനശാകുന്തളത്തിന്നു് കേരളകാളിദാസന്റെ തർജ്ജമയുണ്ടായിരിക്കേ, പി. ജി. രാമയ്യർ മറെറാരു പരിഭാഷ പുറത്തിട്ടപ്പോൾ, അന്നു് പതിനെട്ടുവയസ്സുമാത്രം പ്രായമുള്ള ബാലകൃഷ്ണപ്പണിക്കർ അത്യുഗ്രം രുഷ്ടനായി ഖണ്ഡനരൂപേണ പ്രകാശിപ്പിച്ച ആ വിമർശനം അന്നു് നാടെങ്ങും മാറെറാലിക്കൊണ്ടിട്ടുണ്ടു്. തന്നിൽ ഇത്രയും ഭക്തിമാനായ പണിക്കർ. പ്രാസവാദത്തിൽ എതിർകക്ഷിയോടു് ചേൎന്നു നില്ക്കുന്നതു കണ്ടതിൽ കരുണാർദ്രചിത്തനായ വലിയകോയിത്തമ്പുരാൻ പരിതപിക്കയാണുണ്ടായതു്.

*   *

തിരുവിതാംകൂർ നാടുകടത്തലിൽ, 'സ്വദേശാഭിമാനി'യുടെ സ്വരം ദുഃസ്ത്രാവ്യമായി അതിർ കടക്കുന്നുവെന്നും, അതിൽ തൽപത്രാധിപർ ദണ്ഡാർഹനാണെന്നും, എന്നാൽ, വിചാരണകൂടാതെ നാടുകടത്തിയതു് അന്യായമായി എന്നുമാണു് ബാലകൃഷ്ണപ്പണിക്കർ മലബാറിയിൽ എഴുതിയ മുഖപ്രസംഗം. എന്നിട്ടും, നാടുകടത്തലിനെ തുടൎന്ന അനന്തരവാൎത്തമാനങ്ങൾ മലബാറിയിൽ ആദ്യമായും സവിശേഷമായും പ്രകാശിതമായിവന്നു. അന്നു് പണിക്കർ ഉദയഭാനുവെന്ന പേരിൽ രാമകൃഷ്ണപിള്ളയെപ്പററി സുമധുരമായി എഴുതീട്ടുള്ള ഗദ്യപദ്യലേഖനങ്ങൾ 'പരിഷ്കാരബഹിഷ്കാരം' എന്ന പുസ്തകത്തിൽ പകൎത്തിട്ടുണ്ടു്. മന്നത്തു് കൃഷ്ണൻനായരവർ

കാം തിരുവിതാംകൂർ ഹൈക്കോടതിയിലേക്കു കയറു വാൻ നിശ്ചയിച്ചപ്പോൾ, ജനനേതൃത്വത്തെ വലിച്ചെറിഞ്ഞു സക്കാർ ദാസ്യത്തെ വരിക്കുന്നതു അരുതാത്തകമ്മമാണെന്നു വാദിച്ചുകൊണ്ടു പണിക്കർ മലബാറിയിൽ എഴുതിയ പ്രത്യക്ഷപത്രം സ്വദേശാഭിമാനിയിൽ ഉദ്ധൃതമാകയും അതുമുതൽ രാമകൃഷ്ണപിള്ളയ്ക്കു പണിക്കരിൽ പൂർവ്വാധികം സംപ്രീതി കൂടുകയും ഉണ്ടായിട്ടുണ്ടു. തിരുവിതാംകൂർ ഗവണ്മെണ്ടു ആ നാട്ടിലേക്കു വേണ്ടാത്തവനായി തള്ളിക്കളഞ്ഞിരിക്കുന്ന തന്നെ, ലോകത്തിനെങ്ങും വേണ്ടുന്നവൻ തന്നെയെന്നു പണിക്കർ പ്രശംസിച്ചുതുടങ്ങിയപ്പോൾ ആ മിത്രത്തേ സംബന്ധിച്ചു രാമകൃഷ്ണപിള്ള എത്രത്തോളം രാഗപൂർണ്ണനായ്ത്തീർന്നിരിക്കണം. എന്നാൽ, ആ സൌഹൃദം അവർതമ്മിൽ ആദ്യമായുണ്ടായ അഭിമുഖദർശനത്തോടുകൂടി അസ്തംഗതമാകയാണുണ്ടായതു. ആ കണ്ടെത്തൽ കൂട്ടിമുട്ടലിൽക്കൂടി പിണങ്ങിപ്പിരിയലിൽ കലാശിച്ചു. ഏതാണ്ടൊരുവന്റെ ഇന്ദ്രിയചാപല്യങ്ങളെക്കൊണ്ടു പത്രപംക്തിയേ ദൂഷിപ്പിച്ചതു ധീരകൃത്യമാകുമോ എന്ന തക്കത്തോടുകൂടിയാണു പണിക്കരിൽനിന്നു കുശലപ്രശ്നമുണ്ടായതു. രാമകൃഷ്ണപിള്ളയ്ക്കു പരിഭ്രൂതനാകുവാൻ ഇതിലധികം മറെറന്തു വേണം!

*　　　　*

രാജയക്ഷ്മാവിനാൽ ആക്രാന്തനായി ബാലകൃഷ്ണരാകേന്ദ്ര അന്തർദ്ധാനംചെയ്തു. അന്തരംഗത്തിലല്ലാതെ ബഹിരംഗത്തിൽ ബാലകൃഷ്ണപ്പണിക്കർക്കു ചിന്തയേ ഉണ്ടായിട്ടില്ല. ദേഹത്തേ ഇത്രവളരെ ക്ലേശിപ്പിക്കുക മ

ററാക്കം ആവാത്തതുതന്നെ. എന്നു്, എങ്ങു്, എന്തു് എന്നില്ലാതെദേഹത്തെ വിട്ടയച്ചാൽ അതു് അധഃപതിക്കുന്നതിൽഅത്ഭുതമില്ല. ഇഹത്തിലല്ലാ,പരത്തിലാണു് പണിക്കരുടെ വിചാരം. ഐഹികധനമായ ശരീരത്തെ അദ്ദേഹംഒട്ടും വിലവെച്ചില്ല. അതിനെ ആക്കോവേണ്ടിയെന്നപോലെ വലിച്ചിഴുത്തുകൊണ്ടാണു് അദ്ദേഹത്തിൻെറ പോക്കു്. പത്രാധിപരുടെ ജോലിയിൽ പതിനഞ്ചുറുപ്പികയിലധികം പ്രതിമാസം പ്രതിഫലം അദ്ദേഹത്തിന്നു് കിട്ടുകയുണ്ടായിട്ടില്ല. ഇത്രചുരുങ്ങിയ വകകൊണ്ടാണു് അദ്ദേഹത്തിന്നു് തൻെറ ആ മേന്മകൂടിയ ജീവിതത്തെ താങ്ങേണ്ടിവന്നതു്. ഒടുവിൽ ആ കൃശരൂപം ഇന്ദ്രിയലോകത്തിൽനിന്നു് മറയുകയും ചെയ്തു.

* *

പണിക്കരുടെ കവിതയെഴുത്തും സ്വജീവിതം പോലെത്തന്നെ അത്ഭുതമാണു്. കൂട്ടത്തിൽ അതുമിതുമായി സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയ്ക്കു് പെട്ടെന്നു് കടലാസും പെൻസിലും എടുക്കുന്നതു കാണാം. കവിതയെഴുതുകയാണതു്. ആ കവിതയോ സർവ്വാംഗസുന്ദരം. അതിനെ ആക്കമേതും അപലപിക്കുവാൻ ആവുകയില്ല. അന്നത്തെ വിദ്വന്മകുടത്തിൽത്തന്നേ കയറിയിരുന്നുകൊണ്ടാണു് ബാലകൃഷ്ണശുകം പാടിയതു്. ഭാഷയേ പഴയ മട്ടിൽനിന്നു് പുതിയ മട്ടിലേക്കു് പരിഷ്കരിച്ചിട്ടുള്ളവരിൽ ബാലകൃഷ്ണപ്പണിക്കർ ശ്രേഷ്ഠൻതന്നെ. ആ അന്തർവാഹിനിയിൽ നിന്നു് ഇടയ്ക്കിടെ അങ്ങിങ്ങു് ചിലർ കോരിയെടുത്തിട്ടുള്ളവയാണു് ഇന്നു് കാണുന്ന ബാലകൃഷ്ണകൃതികൾ. അന്തർലോകൈകസഞ്ചാരിയാണു് അദ്ദേഹം. അതുകൊണ്ടാണു് തൻെറ ബഹിരാകാരം അ

ദ്ദേഹത്തിന്നു് ഗ്രഹ്യമല്ലാതായതു്. ജീവികാവ്യാപാരങ്ങളിൽ ഇന്ദ്രിയങ്ങൾ ഏർപ്പെട്ടിരിക്കുമ്പോൾ പണിക്കരുടെ മനസ്സ് സാഹിത്യസൌന്ദര്യത്തിൽ മഗ്ദിക്കുകയായിരിക്കും. പെട്ടെന്നായി അതു് ഇടയ്ക്കിടെ വഴിയുന്നു. അതാണു് ഇക്കാണായ കൃതികൾ. ആ കാമധേനുവിനെ വേണ്ടുന്നത്ര കറക്കുവാൻ ആരുമന്നത്ര തുനിഞ്ഞിട്ടില്ല. മുത്തണിച്ചിപ്പിയാണു് പണിക്കർ എന്നു് അന്നു് അധികമാരും അറിഞ്ഞതുമില്ല.

ഇക്കാണായ നക്ഷത്രങ്ങളെല്ലാം ലോകത്തിലുണ്ടായ മഹാപുരുഷന്മാരുടെ പുനർജ്ജന്മങ്ങളാണെന്നു് പണിക്കർ പറയും. ഏതൊരു മനുഷ്യനും മനസാ ഓരോ ലോകത്തെ ദർശിക്കുന്നുണ്ടു്. കാര്യങ്ങൾ ഇന്നയിന്ന മട്ടായാൽ സുഖമായി എന്നു് വിചാരിച്ചു വരുന്നതു തന്നെയാണു് ആന്തരികമായി നടക്കുന്ന ആ നവലോകദർശനം. അങ്ങിനെ സംതൃപ്തമായ ലോകത്തെ മരണാനന്തരം ആത്മാവു് പ്രാപിക്കുന്നു. ആ സിദ്ധാത്മാക്കളാണത്രെ ആകാശത്തിൽ പ്രകാശിച്ചു കാണുന്ന ഈ നക്ഷത്രങ്ങൾ. അതിലൊരു നക്ഷത്രമായി ബാലകൃഷ്ണപ്പണിക്കർ നവലോകസുഖം ഭുജിക്കയായിരിക്കാം ഇപ്പോൾ.

---

അനുബന്ധം ൨.

---

## ജന്മകവികൾ.

(വി. സി. ബാലകൃഷ്ണപ്പണിക്കരുടെ ഒരു ഉപന്യാസം.)

മലയാളഭാഷയും സാഹിത്യവും ക്രമത്തിൽ ഉറച്ചും ഉന്നതസ്ഥിതിയെ പ്രാപിച്ചും വരികയാണെന്നും, അതല്ല, അവ പൂർവ്വാധികം ക്ഷയിച്ചുപോകയാണെന്നും രണ്ടു വിധത്തിൽ അഭിപ്രായപ്പെടുന്നവർ ഇപ്പോഴും ഉണ്ടു്. ഭാഷയിൽ അതിൻെറ നിലനില്പിനു പ്രത്യേകം ആവശ്യങ്ങളായ വ്യാകരണഗ്രന്ഥങ്ങൾ, തത്വശാസ്ത്രം, സസ്യശാസ്ത്രം, കൃഷിശാസ്ത്രം, വൈദ്യശാസ്ത്രം മുതലായ വിഷയങ്ങളെ കൂലങ്കഷമായി പ്രതിപാദിക്കുന്നപുസ്തകങ്ങൾ ഇത്യാദികളുടെ ദൌർല്ലഭ്യംപോലെതന്നെ സാഹിത്യത്തിൽ സാരഗർഭങ്ങളും, പ്രകൃതിദർപ്പണങ്ങളും, സദാചാരപാഠകങ്ങളുമായ ഗ്രന്ഥങ്ങളുടെ ദാരിദ്ര്യവുംധാരാളമുണ്ടെന്നു സമ്മതിക്കാതിരിപ്പാൻ നിർവാഹമില്ല. വാസനാശക്തിയും മനഃശക്തിയും ലോകപരിചയവും തികഞ്ഞ കവികളെക്കൊണ്ടാണു് ഒരു സാഹിത്യത്തിനു് ഈ വക ഗ്രന്ഥങ്ങളുടെ പോരായ്മ ഇല്ലാതെയായിത്തീരുന്നതെന്നു നിർവ്വിവാദമാകുന്നു. വായിക്കുന്തോറും മനസ്സിനു് ആഹ്ലാദമുണ്ടാക്കുന്നവയും ജീവിതാവശ്യത്തിനു പലപ്രകാരത്തിലും ഉപയുക്തങ്ങളുമായ ഗ്രന്ഥങ്ങളാണല്ലോ ഏതു സാഹിത്യത്തിൻേറയും അടിസ്ഥാനങ്ങളായിരിക്കേണ്ടതു്. പഴയ കഥകളെ ചവച്ചു ചവച്ചു പലവിധ രൂപഭേദങ്ങളോടുകൂടി കുറെ അക്ഷരങ്ങളിൽ തിരിച്ചും മറി

ച്ചും വാരത്തേട്ടത്തു നാടകങ്ങളെന്നോ, തുള്ളലുകളെന്നോ, കിളിപ്പാട്ടുകളെന്നോ, വഞ്ചിപ്പാട്ടുകളെന്നോ പേരിട്ടു പുറത്തു വിടുന്ന പുസ്തകങ്ങൾ ഇനിമേൽ ഭാഷാസാഹിത്യത്തിന്റെ വലിയ ശാപങ്ങളായിട്ടു മാത്രമേ വിചാരിക്കാൻ പാടുള്ളൂ. സംസ്കൃതത്തിൽനിന്നും ഭാഷാന്തരപ്പെടുത്തുന്ന ഗ്രന്ഥങ്ങൾക്ക് ഈ അഭിപ്രായം സംബന്ധിക്കുന്നതല്ല. ശാപരൂപങ്ങളായ ഈവക ഗ്രന്ഥങ്ങളെ ഒഴിച്ചു വായിക്കുന്നവയും, വായിക്കാത്തവയുമായ പുസ്തകരൂപങ്ങൾ ഭാഷാസാഹിത്യസമുദ്രത്തിൽ അത്രയധികം വിളഞ്ഞിട്ടോ വിളയുന്നവയായിട്ടോ ഉണ്ടെന്നു തോന്നുന്നില്ല. ഇങ്ങനെ വരുവാനുള്ള കാരണം മലയാളത്തിൽ ജന്മകവികൾ അല്ലെങ്കിൽ യഥാർത്ഥ കവികൾ കുറഞ്ഞുപോയതോ കുറച്ചുണ്ടായവർതന്നെ ലോകാനുഗ്രഹത്തിൽ അത്ര തൃഷ്ണ കാണിക്കാതിരുന്നിട്ടുള്ളതോ ആയിരിക്കണം.

കവികളെല്ലാം കവികളും കാവ്യങ്ങളൊക്കെ കാവ്യങ്ങളുമല്ലെന്നു പറയേണ്ടതില്ലല്ലോ. സന്ദർഭസുന്ദരങ്ങളും ലളിതകോമളങ്ങളുമായ പദങ്ങളെക്കൊണ്ടും, നിർവ്വചിക്കുന്തോറും മനസ്സിനു മാധുര്യം തോന്നിക്കുന്നവയുമായ അർത്ഥങ്ങളെക്കൊണ്ടും വായിക്കുന്നവർക്കു ഭവ്യവും ആഹ്ലാദവും കാവ്യംവഴിക്കു നൽകുകയാണു കവിധർമ്മം. ഇങ്ങനെ ചെയ്യുന്നവരാണ് യഥാർത്ഥകവികൾ അല്ലെങ്കിൽ ജന്മകവികൾ, എന്നു പേരിനെ അർഹിക്കുന്നത്. ഇവരുടെ കവിതകൾ മാത്രമാണു കവിതകൾ. ഇവർ മാത്രമാണു സാഹിത്യനഭോമണ്ഡലത്തെ അലങ്കരിക്കുന്ന നക്ഷത്രങ്ങൾ. ശബ്ദത്തിനോ അർത്ഥത്തിനോ യാതൊരു

ചമൽക്കാരവും കൊടുക്കാതെ ഗദ്യമോ പദ്യമോ എഴുതുന്നവർ അക്ഷരങ്ങളെക്കൊണ്ടു അമ്മാനമാടുന്ന ഒരു തരം കപികളും അവരുടെ കവിതകൾ ഒരു മാതിരി കപിതകളുമാകുന്നു. ജന്മകവികളെ ജനിപ്പിയ്ക്കുന്നതിൽ കേരളഭൂമി അത്ര വളരെ അനുഗ്രഹീതയല്ലായിരുന്നു എന്നു വിചാരിക്കാൻ പാടില്ലെങ്കിലും അധികവും ജന്മകപികളെ ജനിപ്പിക്കുന്നതിന്നാണു പര്യാപ്തയായിട്ടുള്ളതെന്നു വ്യസനപൂർവ്വം പ്രസ്താവിക്കേണ്ടതാകുന്നു. ഏകദേശം ഒരെമ്പതു കൊല്ലങ്ങൾക്കപ്പുറവും, അഞ്ചാറു കൊല്ലത്തിനിപ്പുറവുമുള്ള ഭാഷാസാഹിത്യചരിത്രത്തെ തിരക്കി പരിശോധിച്ചു നോക്കുകയാണെങ്കിൽ ലോകാനുഗ്രഹതല്പരന്മാരായ ജന്മകവികളുടെ അല്ലെങ്കിൽ യഥാർത്ഥ കവികളുടെ സംഖ്യ ഏററവും ശിഥിലമാണെന്നു കാണാം. ഉണ്ടായിട്ടുള്ളവർ ലോകത്തിലേ ഏതു സാഹിത്യയോധാക്കളുടേയും മുന്നണിയിൽ നിൽക്കത്തക്ക കരളുറപ്പും സാമർത്ഥ്യവുമുള്ളവരുമായിരുന്നു എന്നു വിചാരിച്ചുമാത്രം അഭിമാനിയ്ക്കാവുന്നതാണ്. ഇവരിൽ ഏതു വിധത്തിലും പഴക്കവും പഴപ്പും തികഞ്ഞ കവി ചെറുശ്ശേരിനമ്പൂരിതന്നെയാകുന്നു. അദ്ദേഹത്തിൻെറ കൃഷ്ണപ്പാട്ട് ആധുനികമലയാളത്തിൻെറ ഒരു മാതൃകയല്ലെങ്കിലും ഭാഷാസാഹിത്യത്തിൽ അതു് എന്നെന്നും മിന്നിത്തിളങ്ങുന്ന ഒരു വിശിഷ്ടനിക്ഷേപമായിരിക്കും. ഹാ! പ്രകൃതിചരിത്രത്തിലെ ഓരോ ഭാഗങ്ങളേയും അദ്ദേഹം സ്വകവിതാപടത്തിൽ നയനാനന്ദകരങ്ങളും സന്ദർഭാനുരൂപങ്ങളുമായ ചായങ്ങൾ കൂട്ടിച്ചേർത്തിണക്കി എത്ര കോമളാകൃതിയിൽ വരച്ചുവെച്ചിരിക്കുന്നു!

അസ്താചലംതന്നിൽ മെത്തിയിരുന്നോരു
പുത്തൻനിറമാണ്ട ചെമ്പരുത്തി
ഒക്കെ വിരിഞ്ഞു ചമഞ്ഞ കണക്കെയെ-
ട്ടിക്ക ചുമന്നു ചമഞ്ഞിതപ്പോൾ.
തിണ്ണം നടന്നുടനക്കൻ തൻ തേരുമാ-
യർണ്ണവംതന്നിൽ പതിയ്ക്കുന്നേരം
ബാഡവനാകിയ പാവകന്തന്നിലെ
മന്ദതവിട്ടങ്ങു വീഴ്കയാലെ
ജ്വാലകൾ മാലയായ്ക്കത്തിയെഴുന്നിട്ടു
ചാലെച്ചുവന്നിതങ്ങെന്നു തോന്നും
ചാലെപ്പതിതനാം മാർത്താണ്ഡൻ തന്നോടു
കാലത്തു സംഗമമെത്തുകയാൽ
താരങ്ങളാകിന മുദ്ര ധരിച്ചിട്ടു
പോകത്തുടങ്ങിനാൾ സന്ധ്യമെല്ലെ
സന്ധ്യയായുള്ളൊരു ബന്ധുരഗാത്രിതാൻ
ചന്തമായ്നിന്നു മറഞ്ഞനേരം
രാത്രിയായുള്ളൊരു താർത്തേന്മൊഴിവന്നു
ചീർത്തോരു കേശമഴിച്ചു ചെമ്മേ.
സുന്ദരമായുള്ളൊരിന്ദുവിത്തമ്പോടു
മന്ദം വിതച്ചു ചമച്ചപോലെ
കോരകമായൊരു താരകപൂരകം
നേരേ വിയത്തിൽ വിളങ്ങിതപ്പോൾ.

ഇങ്ങനെ ലളിതപദങ്ങളെ കഴിയുന്നതും ഉപയോഗിച്ചു സദാചാരപാഠങ്ങളേയും ലോകതന്ത്രജ്ഞാനത്തേയും എളുപ്പത്തിൽ ഉണ്ടാക്കിത്തരുന്ന ഈ വിശിഷ്ട ഗ്രന്ഥകാരൻ കേരളീയ ജന്മകവികളുടെ പന്തിയിൽ പ്രാഥമ്യത്തെ അർഹിക്കാതിരിയ്ക്കുന്നതെങ്ങനെ?

ചെറുശ്ശേരിയുടെ ശവകുടീരം നമുക്കു വ്യസനമുണ്ടാക്കുമ്പോഴേക്കു തുഞ്ചത്തെഴുത്തച്ഛൻ കേരളീയ ജന്മകവികളുടെ അഗ്രാസനത്തിൽ ലോകത്തിനു പ്രത്യക്ഷപ്പെട്ടിരിക്കുന്നു. എഴുത്തച്ഛന്റെ ജന്മകവിത്വം ശബ്ദഘടനയിൽ മാത്രമല്ല അർത്ഥവൈചിത്ര്യത്തിലും ഒരു പുതിയ പാതയെ തുറന്നിരിക്കുന്നു.

'മൃഷ്ടഭോജനം കഴിഞ്ഞിഷ്ടമായിരിക്കുമ്പോൾ
പുഷ്ടകൌതുകത്തോടും മട്ടോലും മൊഴിയാളും
തുഷ്ടനായിരിപ്പോരുശിഷ്ടനാം യതിയോടു
കഷ്ടമെന്നിരിക്കിലും മട്ടലർബാണൻ ചൊല്ലാൽ'

'വല്ലാതിവിടെ മറ്റെല്ലാവരുമൊക്കെ-
ച്ചൊല്ലുന്ന വേലകളെല്ലാമൊരുക്കി നീ
അല്ലാലാസ്സ്വാഴ്വാനില്ലൊരു കാരണം
ഫുല്ലാംബുജപ്രൗഢിവെല്ലും ലസന്മുഖി'

ഇത്യാദി സരള ലളിതങ്ങളായ പദങ്ങളെക്കൊണ്ടും,

'ഇടിവെട്ടീടുംവണ്ണം വിൽമുറിഞ്ഞൊച്ചകേട്ടു
നടുങ്ങി രാജാക്കന്മാരുരഗങ്ങളേപ്പോലെ
മൈഥിലിമയിൽപ്പേടപോലെസന്തോഷംപൂണ്ടാൾ'

"വഹ്നിസന്തപ്തലോഹസ്ഥാംബു വിന്ദുനാ
സന്നിഭം മർത്ത്യജന്മം ക്ഷണഭംഗുരം"

ഇത്യാദിയായ ആശയവിശേഷങ്ങളെക്കൊണ്ടും സദാചാരപാഠങ്ങളെക്കൊണ്ടും സ്വാഭാവിക വർണ്ണനകളെക്കൊണ്ടും എഴുത്തച്ഛന്റെ കൃതികൾ അദ്ഭുതപൂർവ്വമായ ഒരു മനോവികാരമത്രേ ഒരു ഭാഷാസാഹിത്യരസികന്റെ മനസ്സിൽ അങ്കുരിപ്പിക്കുന്നതു്. എഴുത്തച്ഛനു

ശേഷം നാം കാണുന്ന ഒരു ജന്മകവി കുഞ്ചൻനമ്പ്യാർ തന്നെയാണ്. ഹസ്തിനാപുരവും, പാതാളവും, സ്വർഗ്ഗവും ഒരുപോലെ തിരുവനന്തപുരവും അമ്പലപ്പുഴയുമാക്കിക്കാണിച്ചുതരുന്ന ഈ ഫലിതരസികന്റെ കവനചാതുര്യവും മണിപ്രവാളശുദ്ധിയും സർവസമ്മതമായിട്ടുള്ളതാണല്ലൊ. നമ്പ്യാരുടെ അർത്ഥനിഷ്കർഷയും, ശബ്ദഘടനാപാടവവും ഭാഷാസാഹിത്യലോകത്തിൽ ഒരു കാലത്തും ഉണ്ടായിട്ടില്ലാത്തതും ഉണ്ടാകാൻ തരമില്ലാത്തതുമായ ഒരു സമ്പ്രദായത്തിലാകുന്നു ആവിർഭവിച്ചിട്ടുള്ളതു്.

പ്രാചീനകാലത്തിലേ ഭാഷാസാഹിത്യകാനനത്തിൽ ഇങ്ങനെ മൂന്നു യഥാർത്ഥകവികേസരികൾ സ്വച്ഛന്ദവിഹാരം ചെയ്തിട്ടുള്ളതായി നാം കണ്ടുവല്ലൊ. ചെറുശ്ശേരി നമ്പൂരി, പൂന്താനത്തുനമ്പൂരി മുതലായവരും വാസ്തവത്തിൽ ജന്മകവികളുടെ ശേഖരത്തിൽ ഉൾപ്പെടുത്തുവാൻ യോഗ്യതയുള്ളവരായിരുന്നു. അടുത്ത കാലത്തുണ്ടായിരുന്ന കവികളിൽ വെണ്മണി അച്ഛൻനമ്പൂരിപ്പാടും മഹൻനമ്പൂരിപ്പാടും ശബ്ദത്തിലും അർത്ഥത്തിലുമുള്ള നിഷ്കർഷകൊണ്ടും ഫലിതപ്രയോഗങ്ങളെക്കൊണ്ടും ജന്മനാകവികളായിരുന്നുവെന്നു സമ്മതിക്കേണ്ടി വരുന്നതാണ്.

"ഓടിക്രീഡിച്ചു വാടീടിന വദനകലാ-
നാഥ ഘർമ്മാമൃതത്തെ''

"കൂടക്കൂടെത്തുടയ്ക്കു"ന്നതും 'പയോജബാണവിശിഖാംഭോധിയിൽ' ആറാടുന്നതും, ചിത്തം "വെയിലത്തുവെച്ച പുതുവെണ്ണയതെന്നപോലെ" ഉരുകുന്നതും മററും

അഛൻനമ്പൂരിപ്പാട്ടിലെ കവിതയ്ക്കുള്ള പ്രത്യേകാനുഗ്രഹങ്ങളാണു്.

"അതുപൊഴുതപരദിശാംഗനയണിയും
പുതിയൊരു കുങ്കുമമെന്ന കണക്കെ"

ആദിത്യകിരണങ്ങൾവിളങ്ങുന്നതും 'എട്ടുദിഗന്തരമതിലും നല്ലൊരു വെട്ടം വീണു കിഴക്കു ചുമന്നു'തും എന്നുവേണ്ട പലതും മഹൻ നമ്പൂതിരിപ്പാട്ടിലെ ആ ജന്മസിദ്ധമായ കവിതാവിലാസത്തിനു ഉദാഹരണങ്ങളായി എടുക്കാവുന്നതാണല്ലൊ.

ഇപ്പോൾ ജീവിച്ചിരിക്കുന്ന കവികളെക്കുറിച്ചാലോചിച്ചാൽ ജന്മകവികൾക്കു മുമ്പിലത്തെപ്പോലെ ദാരിദ്ര്യമില്ലെന്നു തോന്നുന്നു.

ഇപ്പോഴത്തെ ജന്മകവികളിൽ പ്രധാനസ്ഥാനത്തെ അർഹിക്കുന്നതു കേരളകാളിദാസനെന്നു പ്രസിദ്ധനായ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടുതന്നെയാണു്. മനുഷ്യപ്രകൃതിയുടെ ബാഹ്യാന്തരവികാരങ്ങൾ അവിടുന്നു മധുരമായ മയൂരസന്ദേശം മണിപ്രവാളം കൊണ്ടു വിശദീകരിച്ചിരിക്കുന്നു. ജീവിത പാഠശാലയിലെ സാധനപാഠങ്ങളാകുന്ന അനവധി പദ്യങ്ങൾ മയൂരസന്ദേശത്തിൽ കാണാം. ഇതിന്നുദാഹരണങ്ങൾ ഇവിടെ എടുത്തുകാണിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. കോയിത്തമ്പുരാൻ തിരുമനസ്സിലെ കഴിഞ്ഞാൽ ഏതൊരു ഭാഷാസാഹിത്യരസികൻേറയും അകൃത്രിമപ്രണയബഹുമാനാദികൾക്കു പാത്രീഭവിക്കുന്ന യഥാൎത്ഥകവി കൊടുങ്ങല്ലൂർ ചെറിയകൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടാണു്. പുനം നമ്പൂരി, ന

മ്പ്യാർ, പൂന്തോട്ടത്തു നമ്പൂരി, വെണ്മണി അച്ഛൻ മുതലായവരുടെ ശബ്ദപദവിയിൽ നിന്നു കൊണ്ടുതന്നെ എഴുത്തച്ഛൻ മുതലായവരുടെ അർത്ഥപദ്ധതിയെ ബഹുമാനിച്ച് ആവശ്യമുള്ള ദിക്കുകളിലൊക്കെ സ്വാനുഭവപ്രദങ്ങളായ ആശയങ്ങളെ വിതറി തുടച്ചുവെടുപ്പാക്കി കുറ്റം കറയും കളഞ്ഞു കവിതയുണ്ടാക്കാനുള്ള ശക്തിയും വാസനയും അവിടേക്കു സ്വതഃസിദ്ധങ്ങളായ പ്രത്യേകഗുണങ്ങളാകുന്നു. കല്യാണി നാടകവും, മധുരമംഗലവും അവിടത്തേയുള്ള ജന്മകവിതത്വത്തിനു സർവ്വപ്രകാരത്തിലും സാക്ഷിയായി നിൽക്കുന്നുണ്ടു്. കല്യാണിനാടകത്തിലെ കഥാവസ്തു കേരളത്തിലെ ഒരു വിധത്തിലുള്ള സാമുദായിക രീതിയുടെ യഥാർത്ഥചരിത്രമായിട്ടുള്ളതുതന്നെ. അതിലെ പദ്യങ്ങൾ മിക്കതും ചുരുങ്ങിയ ശ്രുതി ന്യൂനതികളും സന്ദർഭാനുരൂപങ്ങളും നിസർഗ്ഗമധുരങ്ങളുമായിരിക്കുന്നു. പരിശോധിച്ചുനോക്കിയാൽ "മധുരമംഗലം" ഈ വിഷയത്തിൽ കല്യാണി നാടകത്തെ ഒന്നുകൂടികവച്ചുവെച്ചിട്ടുണ്ടെന്നാണു പറയേണ്ടതു്.

"സ്വർല്ലോകം തോററുമണ്ടും വിധമഴകൊഴുകു-
ന്നീയകം തന്നിലിപ്പോൾ
പുല്ലാൽ നിർമ്മിച്ചനൽപ്പായയിൽ നിജ സഖിയാം
കൊച്ചോടൊന്നിച്ചുകൊണ്ടു്
മെല്ലെക്കല്യാണിമേവുന്നിതു മദനജയ-
ശ്രീയശോമാല പോലി-
ന്നുല്ലാസത്താൽ തണുക്കുന്നിതു പരമിവളെ-
ക്കാൺകയാൽ കണ്ണുരണ്ടും"

എന്നും മററുള്ള പദ്യങ്ങൾ ഏതു ഹൃദയൻെറ ഹൃദയത്തിനാണാഹ്ലാദമുണ്ടാക്കാതിരിക്കുന്നതു്? നാടകങ്ങളിൽമാത്രമല്ല കിളിപ്പാട്ടിലും, തുള്ളലിലും മണിപ്രവാളത്തിലും അവിടുന്നു പ്രാചീനകവികളോടു അടുത്തു നില്ക്കുന്ന ഒരു ജന്മകവിയാണു്.

തുള്ളലുണ്ടാക്കുന്നതിനു് അവിടേയ്ക്കുള്ള സാമർത്ഥ്യം ഈയിടെ കേരളകല്പദ്രുമം അച്ചുക്കൂടം വകയായി അച്ചടിച്ച സുന്ദരകാണ്ഡംകൊണ്ടുതന്നെ വെളിപ്പെടുന്നതാണു്. കഥ രാമായണത്തിലേ സുന്ദരകാണ്ഡം തന്നെയാണെങ്കിലും അവിടത്തെ വിലപിടിച്ച തൂവൽ അതിനെ വിസ്തരിച്ചു വാസ്തവത്തിൽ ഒരു "മഹാഭാരത"മാക്കിയിരിക്കുന്നു. ഓരോ ഘട്ടങ്ങളിലുള്ള വർണ്ണനകൾ അത്യന്തം ആഹ്ലാദകരങ്ങളും അസാധാരണങ്ങളായ ആശയവിശേഷങ്ങളെ പ്രകടിപ്പിക്കുന്നവയുമായിരിക്കുന്നു. അതാതു രസങ്ങളെ അതാതു വിധത്തിൽ അവയ്ക്കനുരൂപങ്ങളായ പദങ്ങളെക്കൊണ്ടും അർത്ഥങ്ങളെക്കൊണ്ടും വായനക്കാരുടെ ഹൃദയത്തിൽ വേണ്ടുംവണ്ണം സ്ഫുരിപ്പിക്കുന്ന വിദ്യ അവിടത്തെപ്പോലെ മറെറാരു കേരളീയകവികൾക്കും സാധ്യമല്ലെന്നു താഴെ കാണിക്കുന്ന വരികൾ വെളിപ്പെടുത്തുന്നതാണു്:—

"ഇപ്രകാരമുറച്ചു പവനജനപ്രമേയപരാക്രമൻ
ക്ഷിപ്രമങ്ങു മഹേന്ദ്രമലയിലനല്പബലമൊടുകേറിനാൻ
കാൽച്ചുവിട്ടു കഠോരമേറവിറച്ചുപോയ് മലയൊക്കയും
പാച്ചിൽപൂണ്ടുടനങ്ങുമിങ്ങുമലച്ചുമൃഗഗണമെത്രയും."

* *

പടമരങ്ങൾ പതിച്ചിടുമ്പൊഴുതുടയ ചടുചടകടുരവം
കൊടിയ കൊടുമുടി പൊട്ടിവീണൊരു കടുപടോൽക്കട
[നിസ്വനം

* * *

സോമരശ്മികൾപോലെയുള്ളൊരു രോമമൊക്കെയിളക്കി
നാൻ
ഭീമപുഛമതിട്ടടിച്ചഥ ഭൂമിയൊന്നു കുലുക്കിനാൻ.

മണ്ഡോദരിയെ സീതാദേവിയാണെന്നു തെററിദ്ധരിച്ച് ഹനുമാൻ കാട്ടുന്ന മക്കടചാപല്യം എത്രമേൽ തന്മയത്വത്തോടുകൂടിയതാണെന്നു നോക്കുക:—

"പുളച്ചു പുച്ഛവും നാററീട്ടിളിച്ചു പല്ലുകൾ കാട്ടി
ഞെളിച്ചുകൈയുടൻ ചാടിക്കളിച്ചു കൈകളുംകാട്ടി
തടിച്ച തൂണുകൾതന്നിൽപ്പിടിച്ചുകേറിവേഗത്തിൽ
ഇടയ്ക്കു വീണുതാനേവം നടിച്ചു മക്കടനാട്യം."

ഇങ്ങനെ ഈ പുസ്തകത്തിൽ പല ഘട്ടങ്ങളിലും അവിടേയ്ക്കുള്ള കവിതാസാമത്ഥ്യവും മനഃപരിഷ്കാരവും നമുക്കു കാണാറുന്നതാണു്.

മണിപ്രവാളശ്ലോകങ്ങളിലേക്കു തിരിയുന്നതായാൽ അവിടുന്നു പ്രാചീനന്മാരായ സംസ്കൃതകവികളെ മലയാളഭാഷകൊണ്ടു നാണിപ്പിക്കാൻ പുറപ്പെട്ടിരിക്കയാണെന്നു തോന്നും. ആലോചനാമൃതങ്ങളായ മണിപ്രവാളപദ്യങ്ങളെക്കൊണ്ടു പുസ്തകനിമ്മാണം ചെയ്യാൻ അവിടേയ്ക്കു ലവലേശം ക്ലേശമില്ല. ഒരു പച്ചമലയാളിക്കുകൂടി സുഗമമായിത്തോന്നുന്നവയും ഒരു പഠിച്ച പണ്ഡിതന്നു ഗംഭീരവും പ്രൌഢവുമാണെന്നു സമ്മതിക്കത്തക്കവയുമായ പദ്യങ്ങളാണു് അവിടുന്നു സാധാരണ മണിപ്രവാള

രീതിയിൽ പ്രയോഗിക്കുന്നതു്. ഇതിലേയ്ക്കു രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെട്ടുത്തി വന്നിരുന്ന മലയാംകൊല്ലംതന്നെ ഒരുത്തമദൃഷ്ടാന്തമായിരിക്കും.

"ലോകക്കു നല്ല സുഖമായിനിജേച്ഛപോലെ
പോകുന്നതിന്നു തടവില്ല തെളിഞ്ഞു മാർഗ്ഗം
ആകുന്നമട്ടു ജലബാധയൊഴിച്ചു വെള്ള-
ക്കാർ കൂട്ടമിട്ടു വിലസുന്നൊരു കാലമല്ലൊ."

ഇതിലെ ശബ്ദഗുണംകൊണ്ടുണ്ടായ അർത്ഥഗാംഭീര്യം ഏതു സഹൃദയന്റെ ഹൃദയത്തിലാണു പരമാനന്ദമുണ്ടാക്കിത്തീർക്കാതിരിക്കുന്നതു്? വെള്ളക്കാറെന്നുള്ള ശബ്ദം വെളുത്ത കാറെന്നും വെള്ളക്കാരെന്നുമുള്ള അർത്ഥത്തെ ദ്യോതിപ്പിച്ചിരിക്കുന്നതുകൊണ്ടുള്ള മെച്ചം ഈ ശ്ലോകാർത്ഥത്തെ സൂക്ഷ്മമായി ആലോചിക്കുന്നവക്കു ബഹുമാനകരമായിത്തീരാതിരിക്കയില്ല. ഇങ്ങനെ മഹാകവിയായ അവിടത്തെ കവിതയെക്കുറിച്ചുള്ള ഉദാഹരണങ്ങൾ കാണിച്ചുതുടങ്ങുന്നതിലും എളുപ്പമായിട്ടുള്ളതു് എല്ലാ കൃതികളും ഒന്നിച്ചു ചേർത്തച്ചടിപ്പിയ്ക്കുന്നതാണെന്നാണു് എന്റെ വിശ്വാസം.

കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ കഴിഞ്ഞാൽ നമുക്കു പ്രത്യക്ഷപ്പെട്ടുന്ന ജന്മകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടുതന്നെയാണു്. നമ്പൂരി മലയാളത്തിൽനിന്നു വിട്ടുകഴിയുന്നേടത്തോളം പുതിയ മലയാളപദങ്ങളെ ഉപയോഗിച്ചു സംസ്കൃതബാഹുല്യം കൂടാതെ കവിതയുണ്ടാക്കി നിറം പിടിപ്പിയ്ക്കുന്നതിനു അവിടേയ്ക്കുള്ള പ്രത്യേകസാമർത്ഥ്യം ഒന്നു വേറെതന്നെയാണു്. പുതിയ പുതിയ ആശയങ്ങളെ സ്പ

ഷ്ടിച്ച രസാന്തരൂപങ്ങളായ പദങ്ങളെ ഉണ്ടാക്കിത്തീൎത്തു തമ്മിൽ കൂട്ടിഘടിപ്പിച്ച തള്ളിച്ചയോടുകൂടി കവിതയുണ്ടാക്കിവിടുന്നതിൽ അവിടേയ്ക്കു തെല്ലുപോലും ഞെരുക്കമില്ല. 'ഇത്ര വേഗത്തിൽ അത്ര നല്ല' കവിതയുണ്ടാക്കുവാൻ പ്രയാസംതന്നെയാണെന്നാണു പറയേണ്ടതു്. ഇതിലെല്ലാം വിശേഷിച്ചു് പറയാനുള്ളതു അവിടത്തേയ്ക്കു ഇന്ന മാതിരിയിലെ കവിതയുണ്ടാക്കിക്കൂട്ടു എന്നു നിർബ്ബന്ധമില്ലാത്തതാണു്. ചിലപ്പോൾ പൂന്തോട്ടത്തിൻേറയോ ചേലപ്പറമ്പിൻേറയോ കവിതയാണെന്നു തോന്നും. മററു ചിലപ്പോൾ അവിടത്തെ അച്ഛനായ വെണ്മണിഅച്ഛൻനമ്പൂതിരിപ്പാടിലേയോ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലേയോ ആണെന്നു ചിലർ അന്ധാളിക്കും. വേറെ ചില സമയം വല്ല ഇംഗ്ലീഷുകവികളും എഴുതിയതു ഭാഷാന്തരീകരിച്ചതാണെന്നു തോന്നത്തക്കവണ്ണം അത്ര വലിയ അസ്വാദ്യതയോടും മാധുൎയ്യത്തോടുംകൂടി എഴുതിത്തള്ളും. ഇങ്ങിനെ ഏതു വിധത്തിലും ഏതു രസത്തിലും ഏതാശയത്തിലും അവിടേയ്ക്കു കവിത എഴുതുവാൻ വശതയും മിടുക്കുമുണ്ടു്. തുറന്നു പറയുന്നതായാൽ അവിടേയ്ക്കു മലയാളഭാഷയെ പല വലിയ അച്ചിലും ഇട്ടു കൊഴുപ്പും പഴുപ്പും ചേൎത്തു മനോഗതിക്കനുസരിച്ചവണ്ണം വാൎത്തു മുറുക്കി എടുത്തു പുറത്തിടാൻ കഴിയുമെന്നു നാം സമ്മതിക്കേണ്ടിവരുന്നതാണു്. കുറച്ചു മുമ്പു് അവിടുന്നു നിൎമ്മിച്ചതും ഇന്നേവരെ പ്രസിദ്ധപ്പെടുത്താതെ വെച്ചിട്ടുള്ളതുമായ ശബ്ദാലങ്കാരം എന്ന ഗ്രന്ഥം അവിടേക്കു ഭാഷയിലുള്ള അസാധാരണമായ പാടവത്തേയും കവിതകൊണ്ടു കളിക്കുന്നതിനുള്ള കൌശലത്തേയും നമുക്കു ദൃഷ്ടാന്തപ്പെട്ടു

ത്തിത്തരുന്നതാകുന്നു. ഏകാക്ഷരം ദ്വ്യക്ഷരം മുതലായ ശബ്ദാലങ്കാരപരീക്ഷകൾ അവിടുന്നു മലയാളഭാഷ കൊണ്ടു കഴിച്ചു ജയിച്ചിരിക്കുന്നതു 'കാണേണ്ട' കാഴ്ച തന്നെയാണു്. വെണ്മണിനമ്പൂതിരിപ്പാട്ടിലേക്കോ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലേക്കോ അധികം സ്വാധീനമായ രസം ശൃംഗാരമാണെന്നു എല്ലാവരും വാദിക്കുന്നുണ്ടെങ്കിൽ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലേക്കു വീരരസമാണു പ്രധാനമായിട്ടുള്ളതെന്നു ആ വകക്കാർ ശപഥം ചെയ്തു് സമ്മതിക്കേണ്ടിവരുമെന്നാണു എനിക്കു തോന്നുന്നതു്. 'പാലുള്ളിനമ്പൂതിരി' എന്നു പേരായ ഖണ്ഡകാവ്യത്തിലെ ഈ ശ്ലോകം നോക്കുക.

ദേഹത്തിൽ തൊലിപോലുമിത്തിരിമുറി-
ഞ്ഞീടാതെയാമാപ്പിള
വ്യൂഹത്തെപ്പൊടി ഭസ്മമാക്കിനിടിലം
മാത്രം വിയർത്തങ്ങിനെ
ആഹസ്തത്തിലരാതിരക്തമണിയും
ഖഡ്ഗം ധരിച്ചെത്തുമ-
ദ്ദേഹത്തേ മധുരാംഗി മാധവിമുദാ
കണ്ടാശു കൊണ്ടാടിനാൾ.

ഇങ്ങിനെ പലതും എടുത്തുദാഹരിക്കുവാനുണ്ടു്. എന്നാൽ അവിടേക്കു വീരരസത്തെപ്പോലെതന്നെ ശൃംഗാരവും സ്വാധീനമാണെന്നു ചന്ദ്രികയിലെ താഴെ കാണിക്കുന്ന ശ്ലോകം വിശദീകരിക്കുന്നു:—

താരേശാസ്യത്തിലോമനമുകിൽ മുടി ചെറുകാ-
റേററു ചിന്നിക്കരത്തിൽ
പേറുംനൽ പുസ്തകത്തെച്ചെറുമുലകളണി-
ച്ചുട്ടമേൽ ചേർത്തുവെച്ചു

നേരെനിൽക്കുന്ന ബാലത്തരുണികൾ നടുവിൽ
ബാലികാപാഠശാലാ-
ദ്വാരേ നാണിച്ചുനിന്നോരഴകൊഴുകിന പെൺ-
പൈതലേതായിരിയ്ക്കും?

ശൃംഗാരംപോലെ ഹാസ്യരസവും അവിടേയ്ക്കു പ്രധാനം തന്നെയാണെന്നു കാണാം. താഴെ കാണിച്ച പദ്യം നോക്കുക:—

നേരേ കേറിത്തിരിഞ്ഞെന്നുടെയരികിലിരു-
ന്നെന്തുമൊച്ചക്കരങ്ങ-
ച്ചാരേ! നീ പല്ലിളിച്ചിങ്ങിനെ പുരികമിള-
ക്കുന്ന കാടൻെറ ദൂതാ!
ചാരേചെന്നിപ്രകാരം ദശമുഖനധികം
ഹാസ്യമായ് ചൊല്ലിടുമ്പോൾ
നേരേകക്ഷം തുറന്നീടിന മഹിമയെഴും
ശ്രീഹനുമാൻ സഹായം.

ആകപ്പാടെ പറഞ്ഞുവരുമ്പോൾ ഞാൻ മുമ്പ് പറഞ്ഞ അഭിപ്രായംതന്നെ ഒരിക്കൽക്കൂടി ആവർത്തിക്കേണ്ട നിലയിലാണു കലാശിയ്ക്കുന്നതു്. "കവിയിലാണു ശക്തി കരുവിലല്ല" എന്നു മഹാനായ "താമസ് കാർലൈൽ" പറഞ്ഞിരിക്കുന്നതു കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെക്കുറിച്ചാണെങ്കിൽ വളരെ ശരിയായിരിക്കുമായിരുന്നുവെന്നു എനിക്കു ചിലപ്പോൾ തോന്നിപ്പോകാറുണ്ടു്. തർജ്ജമയിൽ അവിടേയ്ക്കുള്ള പ്രത്യേക സ്വാതന്ത്ര്യവും വൈദഗ്ദ്ധ്യവും മഹാഭാരതംകൊണ്ടും ഹാംലേററുകൊണ്ടും ആശ്ചര്യചൂഡാമണി നാടകംകൊണ്ടും ഭാഷാഭിമാനികൾക്കു പരക്കെ മനസ്സിലായിട്ടുള്ളതാണല്ലോ.

'സരസദ്രുതക വികിരീടമണി' എന്ന യഥാൎത്ഥനാമധേയനായ ഈ മഹാകവി ആയുരാരോഗ്യസമൃദ്ധികളോടുകൂടി ഇനിയും വളരെക്കാലം ജീവിച്ചിരിക്കുന്നതിന്നു സൎവ്വനിയന്താവായ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ എന്നുമാത്രമാണു് ഒടുവിലെങ്കിലും ഒന്നാമതായി എനിക്കു പറവാനുള്ളതു്.

നടുവത്തച്ഛൻനമ്പൂതിരി തിരുമനസ്സുകൊണ്ടാണു് ഇനി ഭാഷാസാഹിത്യരണാങ്കണത്തിലെ പടനായകന്മാരിൽ പറയപ്പെടത്തക്ക ഒരു യഥാൎത്ഥകവീശ്വരൻ. പ്രസിദ്ധനായ വെണ്മണിനമ്പൂതിരിപ്പാട്ടിലേക്കു തന്നെ ശരിയായ മലയാള കവിതയുണ്ടാക്കിത്തീൎത്തിരിക്കുന്നതു് അവിടുന്നാണെന്നു പറഞ്ഞാൽ അവിടത്തേക്കു ജന്മകവികളുടെ ഇടയിൽ എത്രമാത്രം കാരണവസ്ഥാനം ഉണ്ടെന്നു നല്ലപോലെ ഉഹിക്കാവുന്നതാണല്ലോ. വാസ്തവത്തിൽ അവിടുന്നു ഇപ്പോഴുള്ള മലയാളകവികളുടെ കാരണവൻ തന്നെയായിട്ടാണു് ഇരിക്കുന്നതു്. ഭാഷയ്ക്കു് പരിഷ്കാരവും ശക്തിയും സ്വാതന്ത്ര്യവും വൎദ്ധിച്ചുവന്നിട്ടും, പഴയമാമൂലിനെ പിടിച്ചു കവിതയുണ്ടാക്കി ജനസാമാന്യത്തെ രസിപ്പിക്കുവാനുള്ള സാമൎത്ഥ്യം അവിടത്തെ തൂവലിൽ നിന്നു വിട്ടുമാറീട്ടില്ല. അവിടത്തെ പദ്യങ്ങൾ മിക്കതും സാധാരണ സംസാരിക്കുന്ന രീതിയിലായിട്ടുള്ളതുകൊണ്ടു പൊതുജനങ്ങൾക്കു് മനസ്സിൽ തട്ടുന്നതിന്നും അവയ്ക്ക വായിച്ചാസ്വദിക്കുന്നതിന്നും വളരെ എളുപ്പമുണ്ടു്. ആലോചിച്ചുനോക്കിയാൽ അവിടുന്നു് മലയാളപദ്യകാരനായിത്തീൎന്ന മറെറാരു 'വേൎഡ്സ്വൎത്ത്' ആണെന്നു പറ

ഞ്ഞുക്രടയോ എന്നു് ഞാൻ സംശയിക്കാറുണ്ടു്. ആശയങ്ങളേയോ പദാൎത്ഥങ്ങളേയോ മനസ്സിലാക്കുന്നതിനുവേണ്ടി അവിടുത്തെ കവിത രണ്ടാമതു വായിച്ചിട്ടുള്ള മലയാളികൾ വളരെ ചുരുക്കമേ ഉണ്ടായിരിക്കയുള്ളൂ. അമാനുഷികങ്ങളായ അലങ്കാരങ്ങളോ കടിച്ചാൽ പൊട്ടാത്ത സംസ്കൃതപദങ്ങളോ അവിടത്തെ കവിതയിൽ ഉണ്ടായിരിക്കയില്ല. ഇതൊരു നല്ല മെച്ചമാണുതാനും. സാധാരണ രുചിയറിഞ്ഞു് ഭക്ഷിക്കുന്നവനു കുറുക്കിയ കാളനേക്കാളും സാമ്പാറിനേക്കാളും ചിലപ്പോൾ രുചികരമായിത്തീരുക വിശേഷപ്പെട്ട യോഗത്തിൽ ഉണ്ടാക്കിയ ഓലനാണെന്നാണു് എന്റെ പക്ഷം. ഫലിതങ്ങളും ചതുരോക്തികളും അവിടുത്തെമിക്കപദ്യങ്ങളിലും കാണാവുന്നതാണു്. മലയാളഭാഷയിൽ ചതുരോക്തികളെ സംഗ്രഹിക്കുന്നതിനു പുറപ്പെടുന്നവർ വല്ലവരുമുണ്ടെങ്കിൽ അവർ ഒന്നാമതായി തിരയേണ്ടതു അച്ഛൻനമ്പൂരി തിരുമനസ്സിലെ പുസ്തകങ്ങളെയാണു്. അവിടുത്തെ കവിതാരണം ഭഗവദ്ദൂതു് മുതലായ കൃതികൾ വഴിയായി മലയാളമാകെ പ്രചരിച്ചിട്ടുള്ളതാകയാൽ അവയെ പ്രത്യേകം എടുത്തുകാണിക്കേണ്ട ആവശ്യമില്ലെന്നു വിശ്വസിക്കുന്നു.



---

Vidya Vilasam Press, Trivandrum. 1932.